അൻസാറുല്ലാഹ് ഡയമണ്ട് ജൂബിലി ആശംസകൾ

# ഇർഫാനെ ഇലാഹി

(ദൈവജ്ഞാന ലബ്ധിക്കുള്ള മാർഗങ്ങൾ)

ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് (റ)

പ്രസാധകർ
മജ്‌ലിസ് അൻസാറുല്ലാഹ്, ഭാരത്

# ഇർഫാനെ ഇലാഹി

## (ദൈവജ്ഞാന ലബ്ധിക്കുള്ള മാർഗങ്ങൾ)

ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് (റ)

വിവർത്തനം

മുഹമ്മദ്  നജീബ് ഖാൻ  വാഴക്കാല, എച്ച്.എ,

**IRFAN-E-ILAHI (SPEECH in Urdu)**

**By Hadhrat Mirza Basheeruddin Mahmood Ahmad (R)**
**Khalifathul Masih II**

Malayalam Translated by: Mohammad Najeeb Khan Vazhakkala .H.A

Published by: Majlis Ansarullah Bharat
Qadian, Punjab, 143516, INDIA

First Edition: 2015

Copies: 1000

Printed at: Fazl-e-Umar Printing Press, Qadian

ISBN: 978-93-83882-65-6

# ആമുഖം

അല്ലാഹുവിന്റെ അനുഗ്രഹത്താൽ, മജ്‌ലിസ് അൻസാറുല്ലാഹ് ഭാരതിന് വജ്രജൂബിലി ആഘോഷ പരിപാടികളുടെ ഭാഗമായി ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് (റ) ഖലീഫത്തുൽ മസീഹ് രണ്ടാമൻ തിരുമനസ്സിന്റെ ഇർഫാനെ ഇലാഹി (ദൈവജ്ഞാന ലബ്ധിക്കുള്ള മാർഗങ്ങൾ) എന്ന പ്രൗഢോജ്ജ്വല പ്രഭാഷണം ഇന്ത്യയിലെ വിവിധ ഭാഷകളിൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിക്കുന്നതിനുള്ള സൗഭാഗ്യം കരഗതമായിരിക്കുകയാണ്. ഈ പ്രഭാഷണത്തിന്റെ മലയാള വിവർത്തനമാണ് അനുവാചകരുടെ കരങ്ങളിൽ ഇരിക്കുന്നത്.

ഇതിന്റെ പ്രസിദ്ധീകരണം എല്ലാ വിധത്തിലും അല്ലാഹു അനുഗ്രഹപൂർണമാക്കട്ടെ. ഹദ്റത്ത് മസീഹ് മൗഊദ് (അ) ഏതൊരു ഉദ്ദേശ്യത്തിനായിട്ടാണോ അവതീർണരായിട്ടുള്ളത് അതിന്റെ സംപൂർത്തികരണത്തിന് ആത്മാർത്ഥമായി ശ്രമിക്കുന്നവരും, ആ ആത്മീയ ഉറവിടത്തിൽ നിന്ന് കഴിയുന്നത്ര അനുഗ്രഹങ്ങൾ സ്വായത്തമാക്കി അല്ലാഹുവിന്റെ സാമിപ്യത്തിലും സംസർഗ്ഗത്തിലും അഭിവൃദ്ധിപ്രാപിക്കുന്നവരും ആയിത്തീരുമാറാകട്ടെ.

ഹദ്റത്ത് മസീഹ് മൗഊദ്(അ) പറയുന്നു. ദൈവത്തിലും അവന്റെ സൃഷ്ടികളുടെ ബന്ധത്തിലും സംജാതമായിട്ടുള്ള അകൽച്ചയെ അകറ്റിക്കൊണ്ട് സ്നേഹത്തിന്റെയും കൂറിന്റെയും ബന്ധത്തെ പുന:സ്ഥാപിക്കുകയും, ശാരീരികേച്ഛകളുടെ അന്ധകാരങ്ങളിൽ അമർന്നുപോയ ആത്മീയതയുടെ മാതൃക കാണിക്കുകയും ചെയ്യുക എന്ന ഉദ്ദേശ്യത്തോടെയാണ് അല്ലാഹു എന്നെ അയച്ചിട്ടുള്ളത്. കൂടാതെ അനുകമ്പയും. സൽസ്വഭാവവും, സൗമ്യതയും കൈമോശം വന്നിട്ടുള്ള ജനസഞ്ചയത്തെ അവന്റെ പരിശുദ്ധ അദ്ധ്യാപനങ്ങളിലേക്ക് ക്ഷണിക്കുകയും, എനിക്ക് നൽകപെട്ടിട്ടുള്ള പ്രകാശത്തി ലൂടെ ജനങ്ങളെ നയിക്കുന്നതിനും വേണ്ടിയാണ് അല്ലാഹു എന്നെ ഈ ലോകത്ത് അയച്ചിട്ടുള്ളത്. (ലക്ച്ചർ ലാഹോർ, തരിയാഖുൽ ഖുലൂബ്)

ഈ സുപ്രധാന ഉദ്ദേശ്യത്തെ മുന്നിൽ വെച്ചുകൊണ്ട് അറിവിലും, ജ്ഞാനത്തിലും അഭിവൃദ്ധി കൈവരിക്കാനും, ദൈവീക സന്നിധിയിൽ സ്വീകാര്യമായ ആരാധനകളും, പ്രാർത്ഥനകളും നിർവഹിക്കാനുള്ള ഭാഗ്യവും അവസരവും അല്ലാഹു നമുക്ക് പ്രദാനം ചെയ്യട്ടെയെന്ന് ദു:ആ ചെയ്യുകയാണ്.

ഇർഫാനെ ഇലാഹി എന്ന ഗ്രന്ഥം ഈ ഉദ്ദേശ്യപൂർത്തീകരണത്തെ എളുപ്പമാക്കുന്നതിനായിട്ടുള്ള മാർഗദർശകതത്ത്വങ്ങൾ നമുക്ക് പ്രദാനം ചെയ്യുന്നുണ്ട്. അൻസാറുല്ലായിലെ അധികം അംഗങ്ങളും ഈ ഗ്രന്ഥം വായിക്കുകയും അതിൽ വിവരിച്ചിട്ടുള്ള ജ്ഞാനങ്ങളിൽ നിന്ന് പ്രയോജനം കരസ്ഥമാക്കി ദൈവിക സാമിപ്യത്തിൽ അഭിവൃദ്ധി കരസ്ഥമാക്കുന്നവരായിത്തീരുമെന്ന ഉത്തമ പ്രതീക്ഷയോടെയും അതിനായി അല്ലാഹു നമുക്ക് സന്മനസ്സും അനുഗ്രഹവും തന്നനുഗ്രഹിക്കട്ടെയെന്ന പ്രാർത്ഥനയോടെയും ഈ ഗ്രന്ഥം അനുവാചകരുടെ സമക്ഷം സമർപ്പിക്കുകയാണ്.

വസ്സലാം
വിനീതൻ
(ഖാരി നവാബ് അഹ്മദ്)
സദർ മജ്‌ലിസ് അൻസാറുല്ലാഹ്

ഇർഫാനെ ഇലാഹി(ദൈവജ്ഞാനം) വളരെ അനിവാര്യവും സുപ്രധാനവുമായ ഒരു വിഷയമാണ്. അതിന്റെ ആവശ്യകതയിൽ നിന്ന് ഒരാൾക്ക് പോലും മാറി നിൽക്കാൻ സാധ്യമല്ല. വിശ്വാസത്തിന്റെ ഫലമായിട്ടുണ്ടാകുന്ന സന്തോഷവും ആനന്ദവും തങ്ങൾക്ക് കിട്ടുന്നില്ല എന്ന് അധികം ആളുകളും പരാതിപ്പെടാറുണ്ട്. തങ്ങൾ നമസ്കാരം, നോമ്പ്, ഹജ്ജ്, സക്കാത്ത് അതുപോലെ മറ്റു ദാനധർമ്മങ്ങൾ ഒക്കെ നിർവഹിച്ചിട്ടും പ്രാർഥിച്ചിട്ടും ആത്മീയ ആനന്ദവും സന്തോഷവും ലഭ്യമാകേണ്ട ആ സ്ഥാനത്ത് എത്തിച്ചേരാൻ സാധിക്കുന്നില്ലെന്ന് അവർ പറയുന്നു. അങ്ങയെുള്ളവർ, തങ്ങൾക്ക് ദൈവജ്ഞാനം (ഇർഫാനെ ഇലാഹി) കരസ്ഥമാക്കാൻ സാധിക്കുന്ന ഏതെങ്കിലും രീതികൾ പറഞ്ഞ് തരാൻ അപേക്ഷിക്കാറുണ്ട്. മനുഷ്യനെ സൃഷ്ടിച്ചത് തന്നെ ഈ അനിവാര്യമായ കാര്യത്തിന് വേണ്ടി മാത്രമാണെന്നതിൽ യാതൊരു സംശയവുമില്ല. ദൈവീകജ്ഞാനം (ഇർഫാനെ ഇലാഹി) കരസ്ഥമാക്കാനുള്ള കഴിവ് മനുഷ്യന് നല്കിയിട്ടുള്ളതുപോലെ മറ്റു സൃഷ്ടികൾക്ക് നൽകിയിട്ടില്ല എന്നതാണ് മനുഷ്യനും മറ്റു സൃഷ്ടികളും തമ്മിലുള്ള വ്യത്യാസം. ഇത് മനുഷ്യനു ലഭ്യമല്ലെങ്കിൽ അവൻ മൃഗങ്ങളെക്കാൾ അധമനാണ്. എന്തുകൊണ്ടെന്നാൽ, ഈ കഴിവ് മൃഗങ്ങൾക്കു നല്കാത്തതുകൊണ്ട് ഇത് കരസ്ഥമാക്കുന്നതിൽ നിന്നും അവർ ഒഴിവാണ്. എന്നാൽ ഇതിനായി കഴിവ് നല്കപ്പെട്ടവൻ ഇതിൽ നിന്ന് പ്രയോജനം കരസ്ഥമാക്കുന്നില്ല. എന്തായാലും ദൈവീകജ്ഞാനം (ഇർഫാനെ ഇലാഹി) ഓരോ വ്യക്തിക്കും അനിവാര്യമാണ്. ഇതില്ലാതെ ഒരു മനുഷ്യനും പൂർണനാവുക സാധ്യമല്ല. അല്ലാഹുവിന്റെ സ്നേഹം ഹൃദയങ്ങളിൽ ഉൽഭൂതമാകണമെന്നും ശരീരത്തിന്റെ ഓരോ അണുവിലും അല്ലാഹുവിന്റെ പ്രഭ പ്രകടമാകണമെന്നുമുള്ള ആത്മാർഥമായ ആവേശം

നമ്മുടെ ജമാഅത്തിൽ ഉണ്ടായിരുന്നിട്ടും വേണ്ട രീതിയിൽ ഇത് ലഭിക്കുന്നില്ലെന്ന് അവർ പരാതി പറഞ്ഞുകൊണ്ടിരിക്കുന്നു. അധികം ആളുകളും ദൈവസായൂജ്യത്തിനു വേണ്ടി രാത്രിയിൽ എഴുന്നേറ്റ് കരഞ്ഞിട്ടും പകൽ അധികസമയവും ഇതിനായി ചെലവഴിച്ചിട്ടും അവർക്ക് യഥാർഥ ലക്ഷ്യം നേടാനാവുന്നില്ല. ഇങ്ങനെ പ്രയത്നവും പരിശ്രമവുമൊക്കെ ചെയ്തിട്ടും അവരുടെ ഇഷ്ടഭാജനമായ ദൈവത്തെ കിട്ടുകയോ, അവർക്കായി ദൈവീകജ്ഞാനം (ഇർഫാനെ ഇലാഹി)യുടെ കവാടങ്ങൾ തുറക്കപ്പെടുകയോ ചെയ്യുന്നില്ല. അവരുടെയും അവരുടെ ഇഷ്ടഭാജനത്തിന്റെയും മധ്യേ ഒരു ഭിത്തി തടസ്സമായി നില്ക്കുന്നു.

തടസ്സങ്ങളെല്ലാം നീങ്ങി, യഥാർത്ഥ ലക്ഷ്യം കരസ്ഥമാകുന്നതിന് പര്യാപ്തമായ മാർഗ്ഗങ്ങളും, വഴികളും ഏതൊക്കെയാണെന്നതാണ് കാതലായ പ്രശ്നം. തീവ്രമായ യത്നത്തിനും പരിശ്രമത്തിനും ശേഷം ദൈവസായൂജ്യം ലഭിക്കാത്ത അധികം ആളുകളും തികച്ചും നിരാശരായിത്തീരുകയും ദൈവം തന്നെ ഇല്ലെന്ന് ധരിക്കുകയും ചെയ്യുന്നു. അവർ ദൈവസായൂജ്യത്തിനായി ഉത്ക്കടമായി ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്തുകൊണ്ടിരിക്കുകയോ അല്ലെങ്കിൽ അവർ തികച്ചും അതിന്റെ നിഷേധികളായി തീരുകയോ ചെയ്യുന്നു. ഇസ്‌ലാമിക അധ്യാപനങ്ങളെ പ്രാവർത്തികമാക്കിക്കൊണ്ട് ദൈവസായൂജ്യം നേടാൻ കഴിയുമെന്ന് പറഞ്ഞതനുസരിച്ച് ഒരു വിധത്തിലുള്ള കുറവും വരുത്താതെ തങ്ങളുടെ കഴിവനുസരിച്ച് പ്രവർത്തിക്കുകയും പരിശ്രമിക്കുകയും ചെയ്തിട്ടും തങ്ങൾക്ക് ദൈവത്തെ കിട്ടിയില്ല എന്നവർ പറയുന്നു. ആയതിനാൽ ദൈവം തന്നെ ഇല്ലെന്നും ഉണ്ടായിരുന്നെങ്കിൽ, തീർച്ചയായും കിട്ടേണ്ടതായിരുന്നു എന്നുമാണ് അവർ മനസ്സിലാക്കുന്നത്.

ചുരുക്കത്തിൽ, അധികമാളുകളും ഏതെങ്കിലും വിധത്തിൽ ദൈവജ്ഞാനം ലഭിക്കണമെന്ന് ആഗ്രഹിക്കുന്നവരാണ്. അതിനു വേണ്ടി അവർ രാത്രിയിൽ ഉണർന്നിരിക്കുകയും കരയുകയും വിലപിക്കുകയും ചെയ്യുന്നു. പകലാണെങ്കിൽ അവരുടെ സ്ഥിതി തന്റെ ഏക സന്താനത്തെ കൈവിട്ട് പോയ മാതാവിനെ പോലെ തീക്കനലിൽ എരിയുന്ന അവസ്ഥയാണ്. എന്നാൽ ഇങ്ങനെയൊക്കെയായിട്ടും

അവർക്ക് അല്ലാഹുവിന്റെ ജ്ഞാനവും അറിവും ലഭിക്കുന്നില്ല. ഇത്രയധികം പരിശ്രമിച്ചിട്ടും, പ്രയത്നിച്ചിട്ടും ദൈവത്തെ കിട്ടുന്നില്ലെങ്കിൽ അതിനർഥം ദൈവമെന്ന ഒരു സത്ത തന്നെ ഇല്ലെന്നാ ണോ?, ഇനി ഉണ്ടെങ്കിൽ തന്നെ അവനെ പ്രാപിക്കാനുള്ള യാതൊ രു മാർഗവുമില്ലെന്നാണോ? എന്നാൽ ഈ രണ്ടു സന്ദേഹങ്ങളും നിരർഥകവും തെറ്റുമാണ്. യഥാർഥത്തിൽ ഏതൊരു കാര്യവും കരസ്ഥമാക്കാനായി ചില പ്രത്യേക രീതികളുണ്ട്. ആ രീതികളെ അവലംബിക്കാതെ അത് കരസ്ഥമാക്കാൻ ആവുകയില്ല.

ദൈവസായൂജ്യം നേടുന്നതിനുള്ള രീതികൾ വിശദീകരിക്കുന്നതിനു മുമ്പായി ഇർഫാനെ ഇലാഹി, മഅ്രിഫത്തെ ഇലാഹി എന്നീ പദങ്ങളുടെ അർഥം എന്താണെന്ന് വിവരിക്കേണ്ടത് അനിവാര്യമാണെന്ന് ഞാൻ മനസ്സിലാക്കുന്നു. ഞങ്ങൾക്ക് ദൈവീക ജ്ഞാനം (മഅ്രിഫത്തെ ഇലാഹി) കരസ്ഥമാകുന്നില്ലെന്ന് പറയുന്ന അധികം പേർക്കും ദൈവീകജ്ഞാനം (മഅ്രിഫത്തെ ഇലാഹി) എന്താണെന്ന് അറിയില്ലാ, എന്നതാണ് വാസ്തവം. അവർ തങ്ങളുടെ പൂർവികരിൽ നിന്ന് ഈ പദങ്ങൾ കേട്ടുവെന്നതല്ലാതെ, അവയുടെ യഥാർഥ അർഥവും ഉദ്ദേശ്യവും അവർക്കറിയില്ല. അതിനാൽ ആ പദങ്ങളുടെ അർഥങ്ങൾ എന്താണെന്ന് ഞാൻ വിവരിക്കുകയാണ്.

അറിവ് എന്നതിന് സമാന അർഥം വരുന്ന രണ്ട് അറബിപദങ്ങളാണ് ഇർഫാൻ, മഅ്രിഫത്ത് എന്നിവ. എന്നാൽ ഈ പദങ്ങളിലും അറിവിലും ഒരു വ്യത്യാസം ഉണ്ട്. യാതൊരു വിധ പരിശ്രമവും ആസൂത്രണവും കൂടാതെ കരസ്ഥമാകുന്നതിനെയാണ് അറിവ് എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത്. എന്നാൽ ആലോചനക്കും ചിന്തക്കും ശേഷം ഉൽഭൂതമാകുന്ന അറിവിനെയാണ് ഇർഫാൻ (ജ്ഞാനം) എന്ന് പറയുന്നത്. ഇർഫാൻ (ജ്ഞാനം) എന്ന പദം അറിവ് എന്ന അർഥത്തിലും ഉപയോഗിക്കാറുണ്ടെങ്കിലും ചിന്തക്കും ആലോചനക്കും ശേഷം ലഭിക്കുന്ന അറിവ് എന്ന അർഥമാണ് ഇർഫാൻ എന്ന പദത്തിൽ അടങ്ങിയിട്ടുള്ളത്. അതായത് വിചിന്തനത്തിനു ശേഷം കരസ്ഥമാകുന്നത്. ഇൽമ് (അറിവ്) പൊതുവായും ഇർഫാൻ (തിരിച്ചറിയാനുള്ള ജ്ഞാനം) പ്ര

ത്യേകമായും ഉപയോഗിക്കുന്ന പദങ്ങളാകുന്നു. ഇവയിൽ പൊതുവായും പ്രത്യേകമായും എന്ന അർഥവ്യത്യാസമാണ് ഉള്ളത്. അതുകൊണ്ട് 'അറഫ റബ്ബഹു' ദാസൻ തന്റെ നാഥനെ തിരിച്ചറിഞ്ഞുവെന്ന് അറബിഭാഷാ പ്രയോഗമനുസരിച്ച് പറയാറുണ്ട്. എന്നാൽ 'അറഫ അബ്ദഹു' അല്ലാഹു തന്റെ ദാസനെ തിരിച്ചറിഞ്ഞുവെന്ന് പറയുകയില്ല. മറിച്ചു അല്ലാഹുവിനെ സംബന്ധിച്ച് അറിവ് എന്ന പദമാണ് ഉപയോഗിക്കാറുള്ളത്. എന്തെന്നാൽ അല്ലാഹുവിന് ചിന്തിക്കേണ്ടതോ ആലോചിക്കേണ്ടതോ ആയ ആവശ്യമില്ല. ചുരുക്കത്തിൽ, അല്ലാഹുവിന്റെ അറിവിനെ സംബന്ധിച്ച് ഇർഫാൻ എന്ന പദം ഉപയുക്തമല്ല. ഇത് ദാസന്റെ അറിവിനെ സംബന്ധിക്കുന്നതാണ്. മനനത്തിനും ചിന്തക്കും ആസൂത്രണത്തിനും ശേഷം ദൈവത്തിന്റെ അസ്തിത്വത്തെ കുറിച്ചുള്ള അറിവ് കരസ്ഥമാകുന്നതിലൂടെ തന്റെ നാഥനെ തിരിച്ചറിയുകയെന്നതാണ് ഇർഫാൻ എന്ന പദം കൊണ്ട് അർഥമാക്കുന്നത്. പ്രത്യേകമായിട്ടുള്ളതും മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തനാക്കുന്നതുമായ വിശേഷണങ്ങൾ മുഖേന ഒരാളെ മനസ്സിലാക്കുന്നതിനെയാണ് തിരിച്ചറിയുക എന്നതുക്കൊണ്ട് അർഥമാക്കുന്നത്. ഉദാഹരണത്തിന് സൈദ് ബക്കറിനെ തിരിച്ചറിഞ്ഞു എന്ന് പറയുമ്പോൾ അതിന്റെ അർഥം മറ്റുള്ളവരിൽ ഇല്ലാത്തതും ബക്കറിൽ മാത്രം പ്രത്യേകമായിട്ടുള്ളതുമായ കാര്യങ്ങളെ അടിസ്ഥാനമാക്കി ഇയാൾ ബക്കറാണ് എന്ന് സൈദ് തിരിച്ചറിഞ്ഞു എന്നാണ്. ഇതിന്റെ അടിസ്ഥാനത്തിൽ, മനുഷ്യർ ദൈവീക ഗ്രന്ഥത്തിൽ വായിച്ചതും മനസ്സിലാക്കിയതുമായ ദൈവീക ഗുണങ്ങളെ കുറിച്ച് അതായത് അല്ലാഹു കരുണാമയനാണ്, ഉദാരവാനാണ്, മറച്ചുവെക്കുന്നവനാണ് പാപങ്ങൾ പൊറുക്കുന്നവനാണ് അങ്ങനെയുള്ള ഗുണങ്ങൾ അടങ്ങിയിട്ടുള്ള ഒരു സത്തയെ തിരിച്ചറിഞ്ഞുവെന്നുള്ളതാണ് ദൈവീക ജ്ഞാനം (ഇർഫാനെ ഇലാഹി) എന്നതിന്റെ യഥാർഥ അർഥം. അല്ലാതെ ദൈവം പരമകാരുണികനും കരുണാമയനും ഉദാരവാനുമാണെന്ന് മനുഷ്യൻ, കേവലം അറിയുകയെന്നതല്ല. എന്തെന്നാൽ, ഇത് എല്ലാ മുസ്‌ലീകൾക്കും അറിവുള്ള കാര്യം തന്നെയാണ്. ഇർഫാന്റെ വിവക്ഷ ഇതായിരു

ന്നെങ്കിൽ പിന്നെ കൂടുതലായി ഇർഫാൻ സ്വായത്തമാക്കേണ്ട ആവശ്യമില്ലെന്ന് മാത്രമല്ല ഖുർആനിലും ഹദീസിലും വിവരിക്കപ്പെട്ടിട്ടുള്ള വ്യത്യസ്ത ഗുണനാമങ്ങൾ മനസ്സിലാക്കിയ ഓരോ മനുഷ്യനെയും ആരിഫ് (ജ്ഞാനി) എന്ന് വിളിക്കുകയും ചെയ്യാമായിരുന്നു. എന്നാൽ അങ്ങനെയല്ല. അല്ലാഹു റബ്ബാണെന്ന് (പടിപടിയായി പരിപാലിക്കുന്നവൻ)എല്ലാവർക്കും അറിയാം. അല്ലാഹു റഹീം (കാരുണ്യവാൻ) ആണെന്ന് അവർ അംഗീകരിക്കുന്നുമുണ്ട്. അല്ലാഹു (കരീം) ഉദാരവാനും (ഹഫീള്) സംരക്ഷകനും (മുഹൈമിൻ) രക്ഷകനുമാണെന്നും അവർ ഏറ്റുപറയുകയും ചെയ്യുന്നു, എങ്കിലും ആരും അവരെ ദൈവീകജ്ഞാനി (ആരിഫ് ബില്ലാഹ്) എന്ന് വിളിക്കാറില്ല. അല്ലാഹുവിന്റെ ഗുണനാമങ്ങൾ മാത്രം അറിഞ്ഞതുക്കൊണ്ട് ഒരു മനുഷ്യനും ദൈവീകജ്ഞാനി (ആരിഫ് ബില്ലാഹ്) ആയിത്തീരുകയില്ലെന്ന് ഇതിൽനിന്ന് മനസ്സിലാക്കാവുന്നതാണ്. അല്ലാഹുവിനെ തിരിച്ചറിയുന്നവനാണ് യഥാർത്ഥത്തിൽ ദൈവീകജ്ഞാനി (ആരിഫ്ബില്ലാഹ്)യായിത്തീരുന്നത്. മറ്റൊരു സത്തയിലും കാണാത്ത കാര്യങ്ങൾ, ഏതെങ്കിലും സത്തയിൽ ഉണ്ടായിരിക്കുകയും അവയെ ദർശിക്കുകയും ചെയ്യുകയെന്നതാണ് തിരിച്ചറിയുക എന്നത് കൊണ്ട് വിവക്ഷിക്കപ്പെടുന്നത്. ഉദാഹരണമായി സൈദിന്റെ രൂപം, ശീലങ്ങൾ, ഗുണങ്ങൾ, പൊക്കം, വസ്ത്രധാരണം എന്നിവയെ പറ്റി ഒരാൾ കേൾക്കുകയും ഈ ഗുണങ്ങളോടുകൂടിയ ഒരാളെ കാണുകയും, അയാളുടെ പ്രത്യേകതകളെ ചിന്തിച്ചുകൊണ്ട് ഇയാൾ സൈദാണെന്ന് മനസ്സിലാക്കുകയും ചെയ്താൽ അയാൾ സൈദിനെ തിരിച്ചറിഞ്ഞിരിക്കുന്നുവെന്ന് പറയാം. ഇതു പോലെ അല്ലാഹുവിന്റെ ഗുണങ്ങളെക്കുറിച്ച് മനസ്സിലാക്കിയതിന് ശേഷം ഇന്ന ഇന്ന ഗുണങ്ങൾ ഉൾക്കൊള്ളുന്ന സത്ത ഇതാണെന്ന് മനുഷ്യന് മനസ്സിലാകുകയെന്നതാണ് ഇർഫാനെ ഇലാഹി കൊണ്ട് അർഥമാക്കുന്നത്. അങ്ങനെയുള്ള മനുഷ്യൻ ജീവൻ പ്രദാനം ചെയ്യുന്ന(മുഹിയ്യ്) ഒരു സത്തയുണ്ട് എന്ന് അറിയുക മാത്രമല്ല ജീവൻ പ്രദാനം (മുഹിയ്യ്) ചെയ്യുന്ന ആ യഥാർഥ സത്തയെ കണ്ടെത്തുകയും ദർശിക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ, കേട്ട കാര്യങ്ങൾ ഏതെങ്കിലും സത്തയിൽ കണ്ടെത്തു

കയും ഇന്ന ഇന്ന ഗുണവിശേഷങ്ങൾ വലയം ചെയ്തിരിക്കുന്ന സത്ത ഇതു തന്നെയാണെന്ന് അറിയുകയും ചെയ്യുകയെന്നതിനെയാണ് ഇർഫാൻ എന്ന് പറയുന്നത്. എന്നാൽ, അധികം ആളുകൾക്കും ഇർഫാൻ എന്താണെന്ന് അറിയില്ല എന്നത് വളരെ ഖേദകരം തന്നെയാണ്. അവർ ഏതെങ്കിലും തരത്തിൽ കേട്ട അറിവുകളെ മുൻനിറുത്തി ഇർഫാൻ കരസ്ഥമാകുന്നതിനായി കരയുകയും വിലപിക്കുകയും ചെയ്യുന്നു. അവരോട് ചോദിക്കുകയാണെങ്കിൽ, 99 ശതമാനമല്ല, 1000 ൽ 999 പേർക്കും ഒന്നും പറയാൻ സാധിക്കുകയില്ല. അവരുടെ ഉദാഹരണം ഇപ്രകാരമാണ്. രാത്രിയുടെ അന്ധകാരത്തിൽ താൻ എന്താണ് അന്വേഷിക്കുന്നത് എന്നു പോലും അറിയാതെ ഒരാൾ തപ്പിതടഞ്ഞു കൊണ്ട് ഒരു വസ്തുവിനെ അന്വേഷിക്കുന്നതു പോലെയാണ് ഇത്. താൻ അന്വേഷിക്കുന്ന വസ്തുവിന്റെ പേരു മാത്രം കേൾക്കുകയും അതിൽ എന്തൊക്കെ കാര്യങ്ങളാണ് അടങ്ങിയിരിക്കുന്നതെന്നും, അതിന്റെ ഗുണങ്ങളെയും അതെങ്ങനെ ഉള്ളതാണെന്നും അറിയാത്ത ഒരാൾക്ക് ആ സാധനം ലഭിച്ചാൽ തന്നെ അതിനെ തിരിച്ചറിയാൻ സാധ്യമല്ല. അതിനെ വലിച്ചെറിഞ്ഞ് തന്റെ അന്വേഷണം തുടർന്നുക്കൊണ്ടിരിക്കും. ഉദാഹരണത്തിന് ഒരാൾ പറയുകയാണ് എനിക്ക് സൈദിനെ കാണണം, എന്നാൽ സൈദ് എവിടെയാണ് താമസിക്കുന്നതെന്നും, അയാളുടെ രൂപവും, സ്വഭാവവും അറിയില്ലായെങ്കിൽ സൈദിനെ എവിടെയെങ്കിലും വെച്ചുകണ്ട് മുട്ടിയാലും അടുത്തുകൂടെ കടന്നു പോയാലും അവനെ തിരിച്ചറിയുക സാധ്യമല്ല. അതുപോലെ എന്താണ് ഇർഫാനെ ഇലാഹിയെന്ന് അറിയാത്ത വ്യക്തിക്ക് ഒന്നാമതായി ദൈവീകജ്ഞാനം കരഗതമാകാൻ അർഹത തന്നെയില്ല. ഇനി ഏതെങ്കിലും തരത്തിൽ ദൈവീക ഗുണങ്ങൾ ദർശിച്ചാൽ തന്നെയും അയാൾക്ക് എങ്ങനെയാണ് ആ സത്തയെ തിരിച്ചറിയാൻ സാധിക്കുക? അവൻ ആ സത്തയെ ദർശിച്ചാലും തിരിച്ചറിയാതെ മുന്നോട്ട് കടന്നുപോകും.

ദൈവീകജ്ഞാന (ഇർഫാനെ ഇലാഹി)ത്തിന്റെ യഥാർത്ഥ്യം മനസ്സിലാക്കാതെ അതിന്റെ അന്വേഷണത്തിൽ വ്യാപൃതരായിരിക്കുന്നവരുടെ ഉദാഹരണം, ഏതോ ഒരു വഴിയിലൂടെ കടന്നു പോകുന്ന

ഒരു യാത്രികനിൽനിന്ന് കുറച്ച് കവിത ശകലങ്ങൾ കേട്ട വ്യക്തിയെ പോലെയാണ്. ആ കവിതയിൽ ഏതോ ഒരു പ്രിയതമയെ കുറിച്ച് വളരെയധികം പുകഴ്ത്തിയിരുന്നു. അവളെ പറ്റി പറഞ്ഞിരുന്നത്, മുഴുലോകവും അവളുടെ മേൽ അനുരക്തരാകുന്ന വിധത്തിൽ അവൾ സുന്ദരിയാണ് എന്നാണ്. മുഴുലോകവും അവളെ സ്നേഹി ക്കുന്നുവെങ്കിൽ പിന്നെ എന്തുകൊണ്ട് എനിക്ക് അവളെ സ്നേ ഹിച്ച് കൂടാ എന്നയാൾ ചിന്തിക്കുന്നു. അങ്ങനെ അയാളും അവളെ സ്നേഹിക്കാനും ഏകാന്തതയിൽ അവളെ പുകഴ്ത്തി കവിത ആലപിക്കാനും തുടങ്ങി. അയാൾ ഒരു സ്കൂളിലെ അധ്യാപകനാ യിരുന്നു. ഒരു ദിവസം അയാളുടെ ഒരു സുഹൃത്ത് അയാളെ കാ ണാൻ സ്കൂളിൽ ചെന്നപ്പോൾ അയാൾ കുറച്ച് കാലമായി അവിടെ ചെല്ലാറില്ലെന്നാണ് അറിയാൻ കഴിഞ്ഞത്. പിന്നെ അയാളുടെ വീട്ടിൽ ചെന്ന് അയാളുടെ വേലക്കാരിയോട് ഒരാൾ കാണാൻ വന്നിരിക്കുന്നുവെന്ന് പറയാൻ പറഞ്ഞു. വേലക്കാരി പറഞ്ഞു, അയാൾ കഠിനമായ ദു:ഖത്തിലായതിനാൽ ഇപ്പോൾ ആരെയും കാണാറില്ല. സുഹൃത്ത് പറഞ്ഞു, നീ പോയി എന്നെ പറ്റി പറ യുക എന്നിട്ടും അയാൾ എന്നെ കാണാൻ തയ്യാറല്ലെങ്കിൽ ഞാൻ തിരിച്ചു പോയ്ക്കൊള്ളാം. വേലക്കാരി അകത്ത് ചെന്ന് കാര്യം പറഞ്ഞപ്പോൾ സുഹൃത്തിനെ അകത്തേക്ക് വിളിച്ചു. സുഹൃത്ത് അകത്ത് ചെന്നപ്പോൾ തന്റെ കൂട്ടുകാരൻ വളരെ ക്ഷീണിച്ച് ദുർ ബലനായിരിക്കുന്നതായി കണ്ടു. സുഹൃത്ത് ചോദിച്ചു, എന്തവ സ്ഥയാണ് നിന്റേത്?. അയാൾ പറഞ്ഞു 'ഞാൻ വളരെ ദു:ഖിതനാ ണ്.' സുഹൃത്ത് ചോദിച്ചു. നിന്റെ വല്ല ബന്ധുക്കളും മരിച്ചു പോ യോ? അയാൾ പറഞ്ഞു ബന്ധുക്കൾ ലോകത്ത് നിന്ന് മരിച്ചു പോ കാറുണ്ട്. പിന്നെ എന്താണ് കാര്യമെന്ന് സുഹൃത്ത് ചോദിച്ചു. അയാൾ പറഞ്ഞു എന്റെ കാമുകി മരിച്ചിരിക്കുന്നു. സുഹൃത്ത് ചോദിച്ചു, അവൾ എവിടെയാണ് താമസിക്കുന്നത്? പേരെന്താണ്?, ആരാണവൾ?. അയാൾ പറഞ്ഞു, എനിക്കവളുടെ പേരറിയില്ല. അവൾ എവിടെയാണ് താമസിക്കുന്നതെന്നും അറിയില്ല. സുഹൃത്ത് ചോദിച്ചു, നിനക്കവളുടെ രൂപം പോലും അറിയില്ലെങ്കിൽ പിന്നെ എങ്ങനെയാണ് നീ അവളെ സ്നേഹിച്ചത്? അപ്പോൾ അയാൾ

പറഞ്ഞു. ഞാൻ പള്ളിയിൽ ഇരിക്കുമ്പോൾ ഒരാൾ ഒരു കവിതാ ശകലം പാടിക്കൊണ്ട് പോകുന്നത് കേട്ടു. അതായത് ഏതോ ഒരു സ്ത്രീയിൽ മുഴുലോകവും അനുരക്തരായിരിക്കുന്നു. ഇത് കേട്ട നിമിഷം ഞാൻ അവളെ സ്നേഹിക്കാൻ തുടങ്ങി. അതിനു ശേഷം മറ്റൊരു കവിതാ ശകലം ഞാൻ കേട്ടു ഉമറിന്റെ മാതാവ് ഒരു കഴുതപ്പുറത്ത് കയറി എവിടേയ്ക്കോ പോയി. അവൾ പിന്നെ തിരിച്ചു വന്നിട്ടില്ല, അവളുടെ കഴുതയും തിരിച്ചു വന്നില്ല. അപ്പോൾ ഞാൻ ചിന്തിച്ചു, എന്താണെങ്കിലും ഇത് തന്നെയാണ് എന്റെ കാമുകി. അവൾ തിരിച്ചു വരാത്തതുകൊണ്ട് അവൾ തീർച്ചയായും മരിച്ചുകാണും. അല്ലാതെ ഇത്രയും നേരം അവിടെ തങ്ങേണ്ട ആവശ്യമെന്താണ്? ഇത്ര വലിയ ആഘാതമുണ്ടായിട്ടും അതിന് എത്ര തന്നെ സങ്കടം പ്രകടിപ്പിച്ചാലും അത് കുറവ് തന്നെയാണ് എന്ന് നിനക്ക് മനസ്സിലാകുന്നില്ലേ? ഇത് കേട്ടപ്പോൾ സുഹൃത്ത് ബാഹ്യമായി  അയാളുടെ സങ്കടത്തിനും ആന്തരികമായി അയാളുടെ ബുദ്ധിക്കും സഹതാപം  രേഖപ്പെടുത്തിക്കൊണ്ട് എഴുന്നേറ്റു നിന്നു.

ഞങ്ങൾക്ക് ദൈവസായൂജ്യം കരഗതമാകുന്നില്ലെന്ന് വളരെ നിരാശയോടെ പറയുന്ന ജനങ്ങളും ലോകത്തുണ്ട്. എന്നാൽ, എന്താണ് ദൈവസത്ത എന്നവർക്കറിയില്ല. ദൈവീകജ്ഞാന(ഇർഫാനെ ഇലാഹി)ത്തിന്റെ  അർഥം ദൈവത്തെ തിരിച്ചറിയൽ എന്നാണ്. എന്നാൽ ഇതിന്റെ ഉദ്ദേശ്യം ദൈവീകഗുണങ്ങളെ കുറിച്ച് അറിവ് സമ്പാദിക്കുകയെന്നതല്ല. കാരണം ഇവ വിശുദ്ധഖുർആനിലും,ഹദീഥിലും വിവരിക്കപ്പെട്ടിട്ടുള്ളതാണ്. ഇർഫാനെ ഇലാഹിയുടെ അർത്ഥം ദൈവീകമായ സവിശേഷഗുണങ്ങളെ കുറിച്ച് അറിവ് സമ്പാദിക്കുകയെന്നതാണെങ്കിൽ ഇത് ആദ്യമേ തന്നെ അറിയാവുന്ന കാര്യമാണല്ലോ. അല്ലാഹുവിന്റെ സത്തയെ കുറിച്ചാണ് അറിയേണ്ടത്. അവന്റെ പരമമായ രഹസ്യത്തെ കുറിച്ചുള്ള അറിവ് ഇതുവരെ ആരും പ്രാപിച്ചിട്ടില്ല, പ്രാപിക്കാൻ സാധിക്കുകയുമില്ല. അതിനാൽ ഇർഫാന്റെ വിവക്ഷ മറ്റൊന്നാണ് എന്ന് നാം മനസ്സിലാക്കേണ്ടതാണ്. അതായത് മനുഷ്യൻ കേട്ടതും മനസ്സിലാക്കിയതുമായ ദൈവീക ഗുണനാമങ്ങൾ ഏത് പരമസത്തയിലാണോ ഉൾക്കൊണ്ടിരിക്കുന്നത് അതിനെ അറിയുകയെന്നതാണ്

ദൈവീക ജ്ഞാനം (ഇർഫാനെ ഇലാഹി). ഇതിന് ശേഷം വിവിധ നാമങ്ങളുണ്ട്.

**ദൈവീക ജ്ഞാനം (ഇർഫാനെ ഇലാഹി) പ്രാപിക്കാനുള്ള രീതി**

ഇർഫാൻ ലഭ്യമാകുന്നത് എങ്ങനെയാണ്? അതിന്റെ മാർഗ്ഗങ്ങൾ എന്തൊക്കെയാണ്? എന്ന കാര്യങ്ങളാണ് ഇനി നമുക്ക് പരിശോധിക്കാനുള്ളത്. പരിശ്രമിച്ചിട്ടും ഇർഫാൻ കരസ്ഥമാകാത്ത ആളുകളെ കുറിച്ചുള്ള വിവരണങ്ങൾ മാറ്റിവെച്ചുക്കൊണ്ട് പരിശ്രമിക്കാതെ തന്നെ തങ്ങൾക്ക് ദൈവസായൂജ്യം ഉണ്ടാകണമെന്ന് ആഗ്രഹിക്കുന്നവരെ സംബന്ധിച്ച് ചില കാര്യങ്ങൾ ആദ്യമായി പറയാനാണ് ഞാൻ ആഗ്രഹിക്കുന്നത്. അങ്ങനെയുള്ള ആളുകളുടെ പ്രവൃത്തികൾ കണ്ടാൽ അവർ ദൈവപ്രാപ്തിക്കായി ഒരു പരിശ്രമവും ചെയ്യുന്നില്ലെന്ന് നമുക്ക് മനസ്സിലാക്കാവുന്നതാണ്. ഇവരുടെ അവസ്ഥ, ആരെയെങ്കിലും കുറിച്ച് ഒരു സദസ്സിൽ സ്മരിക്കുമ്പോൾ സ്വഭാവികമായും അയാളെക്കുറിച്ചുള്ള ചിന്ത മനസ്സിൽ കടന്നുവരുന്നതുപോലെയാണ്. ദൈവപ്രാപ്തിയെ കുറിച്ചോ സായുജ്യത്തെകുറിച്ചോ അവർ കേൾക്കുമ്പോൾ തങ്ങൾക്കും ദൈവസായൂജ്യം കരഗതമാകണമെന്ന് അവർ ആഗ്രഹിക്കുന്നു. എന്നാൽ, അങ്ങനെയുള്ളവർക്ക് ഒരു തരത്തിലും ദൈവ സായൂജ്യം കിട്ടുക സാധ്യമല്ല.

ഇർഫാനെ ഇലാഹി (ദൈവീക ജ്ഞാനം)വളരെ അനർഘവും അമൂല്യവുമായ ഒന്നാണ്. പരിശ്രമവും പ്രയത്നവും കൂടാതെ വളരെ നിസ്സാര വസ്തുക്കൾ പോലും ഈ ലോകത്ത് ലഭ്യമാവുകയില്ല. ഇലന്തപ്പഴം കാട്ടിൽ അധികമായി കണ്ടു വരുന്ന ഒന്നാണ്. വളരെ നിസ്സാരമായി എളുപ്പത്തിൽ കയ്യിൽ കിട്ടുന്ന ഈ പഴം കുറ്റിക്കാടുകളിൽ നിന്ന് കുട്ടികൾ പറിച്ചെടുത്ത് ഭക്ഷിക്കുന്നു. എന്നാൽ കയ്യിൽ മുറിവ് പറ്റാതെ വസ്ത്രങ്ങൾ കീറാതെ അതും കിട്ടുകയില്ല. ഇലന്തപ്പഴം പോലുള്ള വളരെ നിസ്സാരമായ വസ്തു പോലും പരിശ്രമവും പ്രയത്നവും കൂടാതെ കിട്ടുക സാധ്യമല്ലെങ്കിൽ പിന്നെ ഒരു പരിശ്രമവും അധ്വാനവും കൂടാതെ ദൈവത്തെ എങ്ങനെയാണ് പ്രാപിക്കാൻ സാധിക്കുക? ഇരുലോകത്തിലുമായി വ്യാപിച്ചു കിടക്കുന്ന എന്തെങ്കിലും ഉണ്ടെങ്കിൽ അത് ദൈവസത്ത ഒന്നു മാത്രമാണ്. ചെറുതും വളരെ നിസ്സാരവുമായ വസ്തുക്കൾ

കരസ്ഥമാക്കുന്നതിന് ഇത്രയും അധ്വാനിക്കേണ്ടി വരുമ്പോൾ എല്ലാ സൃഷ്ടികളുടെയും സ്രഷ്ടാവായ ദൈവത്തെ വളരെ കുറച്ച് സമയം വിലപിച്ചതു കൊണ്ടും, ദു:ഖം പ്രകടിപ്പിച്ചതുകൊണ്ടും മാത്രം എങ്ങനെ കരസ്ഥമാക്കാനാണ്?

ഇങ്ങനെയുള്ളവർക്ക് ഒരിക്കലും ദൈവത്തെ കിട്ടുകയുമില്ല, കിട്ടിയിട്ടുമില്ല. കിട്ടുക സാധ്യവുമല്ല. കാരണം, ദൈവസായൂജ്യത്തിനായി കഠിനമായ പ്രയത്നങ്ങൾ അനിവാര്യമാണ്. കൈക്കു മുകളിൽ കൈ വെക്കുന്ന അതേസമയത്ത് തന്നെ ദൈവീകസന്നിധിയിൽ എത്തിച്ചേരാമെന്ന പ്രതീക്ഷയിൽ ആരെങ്കിലും ബൈഅത്ത് ചെയ്യുകയാണെങ്കിൽ അത് അയാളുടെ തെറ്റായ ചിന്താഗതിയാണ്. അയാൾ ഒരിക്കലും വിജയിക്കുകയില്ല. അതുപോലെ, ലോകത്ത് കഴിഞ്ഞു കടന്നിട്ടുള്ള ഭക്തന്മാരെ പറ്റി ചില അധമന്മാർ ധരിച്ചിരിക്കുന്നത്, അവർ ഒരാളുടെ നേരെ ദൃഷ്ടി പതിപ്പിച്ചാൽ അയാളുടെ സകലമാലിന്യങ്ങളും അകന്ന് അയാൾ ഖുത്തുബ്(പരമഭക്തൻ) ആയിത്തീരുന്നു എന്നാണ്. ഇത് തികച്ചും തെറ്റാണ്. ദൈവീക ജ്ഞാനം ഇത്ര എളുപ്പത്തിൽ ഒരിക്കലും കിട്ടുകയില്ല. ഒരുവിധത്തിലുള്ള ത്യാഗവും,പരിശ്രമവും,പ്രയത്നവും, കൂടാതെ ആർക്കെങ്കിലും ദൈവീകജ്ഞാനം കരസ്ഥമായിട്ടുണ്ടെന്ന് വ്യക്തമാക്കുന്ന ഒരു ഉദാഹരണവും ഇത് വരെ കാണാൻ കഴിഞ്ഞിട്ടുമില്ല. എല്ലാവരെക്കാളും ഉന്നതമായ പദവിയിൽ നില്ക്കുന്നവർ പ്രവാചകൻമാരാണ്. ഇവരെക്കാൾ വളരെ താഴ്ന്ന പടിയിലുള്ളവരാണ് ഔലിയാക്കൾ. സയ്യിദ് അബ്ദുൾഖാദർ ജീലാനി ഒരു കള്ളന്റെ നേരെ നോക്കിയപ്പോൾ തന്നെ അയാൾ ഖുത്ത്ബായി (പരമ ഭക്തൻ) തീർന്നു, അല്ലെങ്കിൽ ഹദ്റത്ത് മുഈനുദ്ദീൻ ചിശ്ത്തിയെ അദ്ദേഹത്തിന്റെ ഗുരു ഒറ്റനോട്ടത്തിൽ തന്നെ അദ്ദേഹത്തെ എല്ലാം കരസ്ഥമാക്കുന്ന തരത്തിൽ ആക്കി തീർത്തു, എന്നൊക്കെ പറയുന്നത് തികച്ചും തെറ്റാണ്. കാരണം, ആരു മുഖേനയാണോ ഇവർക്ക് സകലതും കരസ്ഥമായിട്ടുള്ളത് ആ അല്ലാഹുവിന്റെ പ്രവാചകന് ദൈവത്തെ കിട്ടിയത് എങ്ങനെയാണ് എന്നാണ് നാം നോക്കേണ്ടത്? വിശുദ്ധ ഖുർആനിൽ നിന്നും ഹദീഥിൽ നിന്നും ഇതിനെ കുറിച്ച് മനസ്സിലാകുന്നുണ്ട്. വിശുദ്ധ ഖുർആനിൽ നബി (സ)

തിരുമേനിയോട് പറയുന്നു.

وَوَجَدَكَ ضَآلًّا فَهَدٰى ﴿٨﴾(തന്നെ കുറിച്ചുള്ള) അന്വേഷണത്തിൽ അലയുന്നവനായി അവൻ നിന്നെ കണ്ടു. എന്നിട്ടവൻ (നിനക്ക് തന്നിലേക്ക്)വഴി കാണിച്ചു. (അള്ളുഹാ:8)

അതായത് യാതൊരു തരത്തിലുള്ള ബോധവുമില്ലാതെ എന്റെ സ്നേഹത്തിൽ വ്യാപൃതനായി നിന്റെ അസ്തിത്വത്തെ ആപാദചൂഡം നിമഗ്നനാക്കിയവനായി കണ്ടപ്പോൾ നാം നിനക്ക് സന്മാർഗ്ഗം പ്രദാനം ചെയ്തു.

'ളാല്ല്' എന്ന പദത്തിന്റെ അർഥം സ്നേഹത്തിൽ ലയിച്ച് ചേരുക എന്നാണ്. നബി(സ) തിരുമേനി ഒരിക്കലും വഴി കേടിലാവുകയോ, അന്ധകാരത്തിലകപ്പെടുകയോ ചെയ്തിട്ടില്ലായെന്ന് വിശുദ്ധ ഖുർആൻ തന്നെ സാക്ഷ്യപ്പെടുത്തുന്നു.

مَا ضَلَّ صَاحِبُكُمْ وَمَا غَوٰى ﴿٣﴾നിങ്ങളുടെ കൂട്ടുകാരന് തെറ്റു പറ്റിയിട്ടില്ല. അദ്ദേഹം പിഴച്ചിട്ടുമില്ല. (അന്നജമ്:3)

മറിച്ച്, നബി(സ) യുടെ ഓരോ കർമ്മവും സദ്മാതൃകയായി തിട്ടപ്പെടുത്തിയിരിക്കുന്നു.

لَقَدْ كَانَ لَكُمْ فِىْ رَسُوْلِ اللّٰهِ اُسْوَةٌ حَسَنَةٌ അല്ലാഹുവിന്റെ ദൂതനിൽ നിങ്ങൾക്ക് തീർച്ചയായും ഒരു ഉത്തമ മാതൃകയുണ്ട്. (അൽ അഹ്സാബ്:22)

'ളാല്ല്' എന്ന പദത്തിന് അർഥം നൽകുമ്പോൾ അനുബന്ധ വചനങ്ങൾക്കനുസൃതമായ അർഥമാണ് നൽകേണ്ടത്. അതായത്, അല്ലാഹു പറയുന്നു. എവിടെക്കാണ് പോകുന്നതെന്ന് അറിയാത്ത നിലയിൽ നിന്നെ തന്നെ വിസ്മരിച്ച അവസ്ഥയിൽ നീ എന്റെ സ്നേഹത്തിൽ ലീനനായി. എന്നെ അന്വേഷിക്കുന്നതിൽ ഉന്മാദനായി നീ നിന്നെ തന്നെ വിസ്മരിച്ചുകളഞ്ഞു. എന്റെ സ്നേഹത്തിൽ നിന്റെ എല്ലാ ചിന്തകളും, വികാരങ്ങളും ലയിച്ചു ചേർന്നു. നബി (സ) യുടെ ഇപ്രകാരം ലയിക്കുന്ന അവസ്ഥയെ നാം അംഗീകരിക്കുക മാത്രമല്ല അങ്ങനെ തന്നെയാണ് സംഭവിച്ചിട്ടുള്ളത് എന്നുമാണ് ഞങ്ങൾ ഉറച്ച് വിശ്വസിക്കുന്നത്. ഇങ്ങനെ തീഷ്ണമായ സ്നേഹം ഉണ്ടായപ്പോൾ അല്ലാഹു പറഞ്ഞു فَهَدٰى അനന്തരം സൻമാർഗ്ഗം നല്കിയനുഗ്രഹിച്ചു. നോക്കുക ഇതായിരുന്നു നബി(സ) യുടെ അവസ്ഥ.

നബി(സ)യെ മാനദണ്ഡമാക്കിക്കൊണ്ട് മറ്റു പ്രവാചകന്മാരെയും വിലയിരുത്തുക. കാരണം നബി(സ) സകല പ്രവാചകന്മാരുടെയും നേതാവും അവരുടെ വിശേഷണങ്ങളുടെ സമാഹരവുമായിരുന്നു. നബി(സ)ക്ക് ദൈവീകജ്ഞാനത്തിനു വേണ്ടി കഠിനമായ പരിശ്രമം നടത്തേണ്ടി വന്നുവെന്നും മറ്റുള്ളവർക്ക് വളരെ എളുപ്പത്തിൽ കര സ്ഥമായി എന്നും പറയുക സാധ്യമല്ല. ഈ അനുഗ്രഹം പരിശ്ര മം കൂടാതെ ആർക്കെങ്കിലും കരസ്ഥമാകുമായിരുന്നെങ്കിൽ തീർ ച്ചയായും നബി(സ) തിരുമേനിക്ക് കരസ്ഥമാകുമായിരുന്നു. എന്നാ ൽ തന്റെ അസ്തിത്വം ഇല്ലാതാക്കിയതിന് ശേഷമാണ് നബി(സ)ക്ക് ദൈവത്തെ കിട്ടിയതെന്ന് പറയുമ്പോൾ അദ്ദേഹത്തിന്റെ സമുദാ യത്തിലെ ഔലിയാക്കളിൽ നിന്നുള്ള ഒരു വ്യക്തിക്ക് ഒരൊറ്റ ദൃഷ്ടിയിൽ ജനങ്ങളെ ഖുത്തുബീങ്ങൾ(പരമഭക്തർ) ആക്കാനു ള്ള ശക്തി കൈവന്നിരുന്നുവെന്ന ചിന്താഗതി തികച്ചും തെറ്റാ ണ്. നബി(സ)ക്ക് പോലും പ്രയത്നം അനിവാര്യമാകുമ്പോൾ മറ്റുള്ളവർക്ക് പ്രയത്നമില്ലാതെ ലഭിക്കുന്നത് എങ്ങനെയാണ്? ഈ അനുഗ്രഹത്തെ കരസ്ഥമാക്കാൻ ആഗ്രഹിക്കുന്നവർക്ക് തീവ്ര മായ പ്രയത്നം അനിവാര്യമാണ്. ഇത് കൂടാതെ എന്തെങ്കിലും കര സ്ഥമാകുകയെന്നത് തികച്ചും അസാധ്യവുമാണ്.

ഇംഗ്ലീഷ് ഭാഷയിൽ ഉയർന്ന വിദ്യാഭ്യാസം കരസ്ഥമാക്കാനായി കുട്ടികൾക്ക് ചുരുങ്ങിയത് 16 വർഷം കഠിനമായ പ്രയത്നം ചെയ്യേ ണ്ടിവരുന്നു.എന്നാൽ ദൈവത്തിന്റെ ജ്ഞാനം ഒരു ദിവസം കൊണ്ട് കരസ്ഥമാക്കാൻ ആഗ്രഹിക്കുന്നു. ദൈവീക ജ്ഞാനം (ഇർഫാനെ ഇലാഹി) ദൈവത്തിന്റെ അനുഗ്രഹവും കഴിവും അനുസരിച്ചേ കര സ്ഥമാക്കാൻ സാധിക്കുകയുള്ളു എന്നതിന് ഒരു സംശയവുമില്ല. ഭൗതികവസ്തുക്കൾ കരസ്ഥമാക്കുന്നതിനായി ആവശ്യമായ പ രിശ്രമത്തെയും സമയത്തെയും അടിസ്ഥാനപ്പെടുത്തി ദൈവീക ജ്ഞാനം (ഇർഫാനെ ഇലാഹി) കരസ്ഥമാക്കുന്നതിനുവേണ്ടി സമയവും പരിശ്രമവും നിശ്ചയിക്കുകയാണെങ്കിൽ കോടാനു കോടി വർഷങ്ങൾ ആവശ്യമായിവരും. എന്നാൽ ഇത് ഒരൊറ്റ ദൃ ഷ്ടിയിൽ തന്നെ കരസ്ഥമാകണമെന്നാണ് ജനങ്ങൾ പറയുന്നത്. പ്രവാചകൻമാരും ഔലിയാക്കളും മുഖേന കുറഞ്ഞ കാലം

കൊണ്ട് കരസ്ഥമാക്കാൻ കഴിയുന്നതിനെക്കാൾ എളുപ്പത്തിൽ എങ്ങനെ കരസ്ഥമാക്കാൻ സാധിക്കുമെന്നതാണ് എന്റെ ചോദ്യം. ഒരാളിൽ എത്രകണ്ട് കഴിവ് ഉണ്ടായിതീരുന്നുവോ, എത്ര അധികമായി പരിശ്രമിക്കുന്നുവോ അത്രയും എളുപ്പത്തിൽ ഇത് കരസ്ഥമാകുന്നതാണ്. അല്ലാഹുവിന്റെ ജ്ഞാനം അങ്ങനെയങ്ങ് എളുപ്പത്തിൽ കരസ്ഥമാകുകയില്ലെന്ന കാര്യം നല്ലവണ്ണം ഓർക്കുക.

ദൈവീക ജ്ഞാനം (ഇർഫാൻ) വളരെ പെട്ടെന്ന് ലഭിക്കണമെന്ന് ആഗ്രഹിക്കുന്ന ഒരുപാട് ആളുകളെ കണ്ടിട്ടുണ്ട്. അല്ലാഹുവിന്റെ അനുഗ്രഹത്താൽ നമ്മുടെ ജമാഅത്തിലുള്ളവരുടെ അവസ്ഥ ഒന്ന് വേറെ തന്നെയാണ്. മററുള്ളവർക്കാകട്ടെ ഇത്തരത്തിലുള്ള പ്രസംഗങ്ങൾ കേൾക്കാനുള്ള അവസരം പോലും ഇല്ല. വായിൽ നിന്ന് ഒരു വചനം പുറത്ത് വരുന്ന അതേയവസരത്തിൽ തന്നെ, ദൈവീകജ്ഞാനിയായിത്തീരുന്നുവെന്ന് അവർ പറയുന്നു.

എന്നാൽ പ്രസംഗം കൊണ്ടല്ല, മറിച്ച് തീവ്രമായ പരിശ്രമത്തിലൂടെയും ആത്മാവിനെ തുണ്ടം തുണ്ടം ആക്കുന്നതിലൂടെയും സ്വയം ദൈവീകസ്നേഹത്തിൽ ലയിക്കുന്നതിലൂടെയും, അതുപോലെ നബി(സ)യുടെ ചര്യക്കും മാതൃകക്കും അനുസരിച്ച് ദൈവ പ്രാപ്തിക്കായി മുഴുകുന്നതിലൂടെയും മാത്രമെ ഈ അനുഗ്രഹം കരസ്ഥമാകുകയുള്ളു. ഇർഫാനെ ഇലാഹി കരസ്ഥമാക്കാൻ ആഗ്രഹിക്കുന്ന നിങ്ങളിൽ ഓരോരുത്തരും ഇക്കാര്യം നല്ലവണ്ണം ഓർമ്മയിൽ വെച്ചുക്കൊണ്ട് ഞാൻ ഇനി പറയാൻ പോകുന്ന കാര്യങ്ങൾ സശ്രദ്ധം കേൾക്കുകയും പ്രാവർത്തികമാക്കാൻ ശ്രമിക്കുകയും ചെയ്യണം. കാരണം മസീഹ് മൗഊദ്(അ)യെ സ്വീകരിച്ചിരിക്കുന്നതു തന്നെ ഇർഫാനെ ഇലാഹി കരസ്ഥമാകുന്നതിനു വേണ്ടിയാണ്. ഇത് കിട്ടണമെന്ന് ആഗ്രഹിക്കാത്തവരായി ആരും തന്നെ ഉണ്ടാവുകയില്ലയെന്ന് ഞാൻ കരുതുന്നു.

ദൈവീക ജ്ഞാനം കരസ്ഥമാകുന്നതിനായി ഞാൻ പറയാൻ പോകുന്ന മാർഗങ്ങൾ നിങ്ങൾ ഇതിനു മുമ്പ് ഒരിക്കലും കേട്ടുകാണുകയില്ലെന്ന് ഞാൻ പറയുന്നില്ല. ഇതിലേറെ നിങ്ങൾ മുമ്പ് കേട്ടതുതന്നെയായിരിക്കാം. ദൈവീക ജ്ഞാനം കരസ്ഥമാക്കുന്നതിന് അനിവാര്യമായ കാര്യങ്ങൾ നിങ്ങൾക്ക് എളുപ്പത്തിൽ പ്രയോഗി

ക്കാനും ഓർത്തിരിക്കാനും കഴിയുന്ന വിധത്തിൽ അല്ലാഹു എനിക്ക് നല്കിയിട്ടുള്ള അറിവിന്റെ അടിസ്ഥാനത്തിൽ നിങ്ങളുടെ മുമ്പിൽ സമർപ്പിക്കുകയെന്നതാണ് എന്റെ ഇന്നത്തെ പ്രസംഗംക്കൊണ്ട് ഉദ്ദേശിക്കുന്നത്. ഈ വിഷയത്തിൽ അല്ലാഹു എനിക്ക് പ്രത്യേകമായ അറിവ് നല്കിയിട്ടുണ്ട്. ഇത് എന്റെ വ്യക്തിപരമായ മേന്മയോ ഞാൻ സമ്പാദിച്ച അറിവോ അല്ല. ഇതിൽ എന്റെ പരിശ്രമത്തിന്റെയോ പ്രയത്നത്തിന്റെയോ സ്വാധീനവും ഇല്ല. എന്നോട് അല്ലാഹു ചെയ്തിട്ടുള്ള അനുഗ്രഹവും കാരുണ്യവും ഒന്നു മാത്രമാണ് ഇതിന് നിദാനം. എനിക്ക് നല്കിയിട്ടുള്ള അറിവിനെ പ്രയോജനപ്പെടുത്തുന്നവർക്ക് വളരെ പെട്ടെന്ന് തങ്ങളിൽ ഒരു പരിവർത്തനം വരുത്താൻ കഴിയുമെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. ഈ അറിവിനെപ്പറ്റി ജമാഅത്തിന് പരിചയപ്പെടുത്തണമെന്ന് വളരെ കാലമായി ഞാൻ ആഗ്രഹിച്ചിരുന്നതാണ്. എന്നാൽ, സുപ്രധാനവും വളരെയധികം ഉപശാഖകളുള്ള ഒരു വിജ്ഞാനവുമായതിനാൽ ഇതിനെ വിശദീകരിക്കാൻ സമയവും അധികം ആവശ്യമാണ്. എന്നാൽ ഇപ്പോൾ വേണ്ടത്ര സമയവുമില്ല ഒരു നീണ്ട പ്രസംഗത്തിന് എന്റെ ആരോഗ്യം അനുവദിക്കുന്നുമില്ല. ആയതിനാൽ ഇപ്പോൾ അതിന്റെ ഒരു ഭാഗം മാത്രമാണ് എടുത്തിരിക്കുന്നത്. അല്ലാഹുവിന്റെ ഇംഗിതമുണ്ടെങ്കിൽ മറ്റു ഭാഗങ്ങളും വിവരിക്കണമെന്നാണ് ഞാൻ ആഗ്രഹിക്കുന്നത്.

എന്നാൽ അതിന് എനിക്ക് അവസരം കിട്ടുമോയെന്ന് അറിയില്ല. കാരണം എന്റെ ആരോഗ്യത്തെ സംബന്ധിച്ച് ആശങ്കപ്പെടുത്തുന്ന ചില സ്വപ്നങ്ങൾ എനിക്കും മറ്റുചിലർക്കും ഉണ്ടായിട്ടുണ്ട്. അതുകൊണ്ട് ഇപ്പോൾ കിട്ടിയ അവസരം പ്രയോജനപ്പെടുത്തി ഒരു ഭാഗം വിവരിക്കുകയാണ്. ബാക്കി ഭാഗം അല്ലാഹുവിന്റെ ഇംഗിതത്തിന് വിടുകയാണ്. അല്ലാഹുവിൽ നിന്ന് ചില സന്തോഷവാർത്തകൾ കിട്ടിയിട്ടുണ്ടെങ്കിലും ഇതിന്റെ ബാക്കി ഭാഗങ്ങൾ വിവരിക്കാൻ എനിക്ക് അവസരം കിട്ടുമോ ഇല്ലയോയെന്ന് ഖണ്ഡിതമയി പറയാൻ സാധിക്കുകയില്ല. എന്നാൽ അവസരം കിട്ടുമെന്നാണ് എന്റെ നിഗമനം. സന്തോഷവാർത്തകളിൽ ഒന്ന് ഇപ്രകാരമാണ്. ഞാൻ ബൈത്തുദ്ദുആയിൽ തശഹ്ഹുദിന്റെ അവസ്ഥയിൽ അല്ലാഹുവേ എന്റെ

പര്യവാസാനം ഇബ്റാഹിം(അ)ന്റെ പര്യവസാനം പോലെയായിരിക്കണം എന്ന് ദു:ആ ചെയ്തു കൊണ്ടിരിക്കുകയാണ്. തുടർന്ന് വളരെ ആവേശത്തോടെ എഴുന്നേറ്റ് നിന്ന് കൊണ്ടും ഈ ദു:ആ തന്നെ ആവർത്തിക്കുന്നു. ബൈത്തുദ്ദുആയുടെ വാതിൽ തുറന്നു കിടക്കുകയാണ്. മീർ മുഹമ്മദ് ഇസ്മായീൽ സാഹിബ് അവിടെ നിന്നുകൊണ്ട് വെളിച്ചം കാണിക്കുന്നുണ്ട്. ഇസ്മായീൽ എന്നതിന്റെ അർത്ഥം അല്ലാഹു സ്വീകരിച്ചു എന്നാണ്. ഇബ്റാഹീമിന്റെ പര്യവസാനം കൊണ്ട് ഉദ്ദേശിക്കുന്നത് ഇബ്റാഹീം നബി (അ) യുടെ മരണത്തിന് ശേഷം അല്ലാഹു ഹദ്റത്ത് ഇസ്ഹാഖ് ഹദ്റത്ത് ഇസ്മായീൽ എന്നീ രണ്ടു പ്രതിനിധികളെ നല്കിയെന്നതാണ്. ഇത് ഒരു തരത്തിലുള്ള സന്തോഷ വാർത്തയാണ്. ഇതിൽ നിങ്ങൾ സന്തോഷിക്കേണ്ടതാണ്.*

## ശ്രദ്ധയോടെ കേൾക്കാനുള്ള താക്കീത്

ഞാൻ ഇനി എന്റെ വിഷയത്തിലേക്ക് തിരിച്ചുവരികയാണ്. ഇർഫാനെ ഇലാഹി പ്രാപ്യമാകുന്നതിന് വളരെ വലിയ പരിശ്രമം അനിവാര്യമാണെന്ന് ഞാൻ പറഞ്ഞു കഴിഞ്ഞു. പരിശ്രമവും പൂർണമായ അറിവുമില്ലാതെയും ഈ അനുഗ്രഹം പ്രാപ്യമാവുകയില്ല. ആയതിനാൽ ഇനി ഞാൻ പറയാൻ പോകുന്ന കാര്യങ്ങൾ വളരെ ശ്രദ്ധയോടെ കേൾക്കുക. ശ്രദ്ധയോടെ കേൾക്കാതെ ഒരു കാര്യവും ഓർമ്മയിലിരിക്കുകയില്ല. ഓർമ്മയിൽ ഇല്ലാത്ത കാര്യം പ്രാവർത്തികമാക്കാനും കഴിയുകയില്ല. അതിനാൽ ആരെങ്കിലും ഉറക്കത്തിലാണെങ്കിൽ ഉണരുകയും അശ്രദ്ധയിലാണെങ്കിൽ ജാഗ്രതയിലാവുകയും നിങ്ങളുടെ ശ്രദ്ധ മറ്റെവിടെയെങ്കിലും ആണെങ്കിൽ ഈ ഭാഗത്തേക്ക് തിരിക്കുകയും ചെയ്യുകയെന്ന് ഞാൻ വളരെ സ്നേഹത്തോടും ആത്മാർഥതയോടും കൂടി പ

* ഈ സ്വപ്നം അക്ഷരം പ്രതി പുലരുകയുണ്ടായി.അല്ലാഹു ഇബ്റാഹീം നബി (അ)ന് മരണാന്തരം ഹദ്റത്ത് ഇസ്ഹാഖ് (അ)ഹദ്റത്ത് ഇസ്മായീൽ (അ)എന്നീ രണ്ട് പ്രിതിനിധികളെ നല്കിയതുപോലെ ഹദ്റത്ത് ഖലീഫത്തുൽ മസീഹ് രണ്ടാമൻ (റ)ന്റെ രണ്ട് മക്കൾ പിന്നീട് ഖലീഫമാരാകുകയുണ്ടായി. ഹദ്റത്ത് മിർസാ നാസിർ അഹ്മദ് സാഹിബ് (റഹ്), ഹദ്റത്ത് മിർസാ ത്വാഹിർ അഹ്മദ് സാഹിബ് (റഹ്)എന്നിവരാണ് ആ മഹത് വ്യക്തിത്വങ്ങൾ. വിവ

റയുകയാണ്. കാരണം ഞാൻ പറയാൻ പോകുന്ന കാര്യങ്ങൾ എല്ലാം കേൾക്കുകയാണെങ്കിൽ അത് നിങ്ങൾക്ക് തന്നെ ഗുണകര മായിരിക്കും. ഇതിനായി ഞാൻ ഒരു പ്രതിഫലവും നിങ്ങളിൽ നി ന്ന് ആവശ്യപെടുന്നില്ല.എന്നിൽ അർപ്പിതമായ കടമ ഞാൻ നിർ വഹിക്കുക മാത്രമാണ് ചെയ്യുന്നത്. അതിനാൽ നിങ്ങൾ ഇതിൽ നിന്ന് പ്രയോജനം കൈകൊള്ളുക. ഞാൻ വിശദീകരിക്കുന്ന കാര്യങ്ങൾ അനുസരിച്ച് നിങ്ങൾ പ്രവർത്തിക്കുകയാണെങ്കിൽ നിങ്ങൾക്ക് ലഭ്യമാകാൻ പോകുന്നത് എന്തൊക്കെയാണെന്നും അത് എത്ര കണ്ട് ആനന്ദദായകമായിരിക്കുമെന്നും,നിങ്ങൾക്ക് ദർ ശിക്കാൻ സാധിക്കുന്നതാണ്.

കേട്ടമാത്രയിൽ രാത്രി തന്നെ പ്രാവർത്തികമാക്കി പ്രഭാതത്തിൽ ദൈവീകജ്ഞാനി ആയിത്തീരും വിധമുള്ള ഇന്ദ്രജാലപരമായ കാര്യങ്ങളല്ല, ഞാൻ പറയാൻ പോകുന്നത്. ദൈവീകജ്ഞാനം (ഇർഫാനെ ഇലാഹി) ഇങ്ങനെ കരസ്ഥമാവുകയില്ലയെന്ന് ഞാൻ ആദ്യമേ തന്നെ പറഞ്ഞ് കഴിഞ്ഞതാണ്. തന്റെ ദേഹേച്ഛയെ നിഗ്രഹിച്ചതിനു ശേഷമേ അത് സാധ്യമാവുകയുള്ളു. ഇത്തരം കാര്യങ്ങൾ ഓർത്തിരിക്കുന്നതുക്കൊണ്ടുള്ള പ്രയോജനം,എത്ര പ രിശ്രമിച്ചിട്ടും ഒന്നും തന്നെ കരഗതമാകുന്നില്ലെന്ന ജനങ്ങളുടെ ആവലാതി നിങ്ങൾക്കുണ്ടാവുകയില്ല. വിശുദ്ധ ഖുർആനിൽ വിവ രിച്ച പ്രകാരം ഗുണവിശേഷങ്ങളുള്ള അല്ലാഹുവിനെ നിങ്ങൾക്ക് ദർശിക്കാവുന്നതാണ്. ഇൻശാ അല്ലാഹ്.

## മാർഗങ്ങളെ അവലംബമാക്കാതെ പ്രാർഥന സ്വീകരിക്കപ്പെടുകയില്ല.

പരിശ്രമത്തെ സംബന്ധിച്ചുള്ള പ്രത്യേക നിർദേശമാണ് ഞാൻ ആദ്യമായി വിവരിക്കാൻ ഉദ്ദേശിക്കുന്നത്. ഓരോ വസ്തുവും ലഭ്യമാകുന്നതിന് ചില മാർഗങ്ങൾ സ്വീകരിക്കണമെന്ന കാര്യം നല്ലവണ്ണം ഓർത്തിരിക്കേണ്ടതാണ്. അതിലൂടെയല്ലാതെ ആ വസ്തു കരസ്ഥമാവുകയില്ല. പ്രാർഥനയിലൂടെ ദൈവത്തെ കിട്ടു മെന്ന് ജനങ്ങൾ പറയാറുണ്ട്. പ്രാർഥന വളരെ വലിയ പ്രാധാന്യ മുള്ള കാര്യമാണെന്നതിന് യാതൊരു സംശയവുമില്ല. എന്നാൽ ഇതോടൊപ്പം ചില മാർഗങ്ങളും അനിവാര്യമാണ്. ഇതില്ലാതെ പ്രാ

ർഥന സ്വീകരിക്കപ്പെടുകയില്ല. ഉദാഹരണമായി ഒരാൾ വിവാഹം കഴിച്ചിട്ട് ഭാര്യയുടെ അടുത്ത് പോകാതെ എനിക്ക് കുട്ടികൾ ഉണ്ടാകണമെന്ന് പ്രാർഥിച്ചു കൊണ്ടിരുന്നാൽ അവന്റെ പ്രാർഥന സ്വീകരിക്കുമോ? ഒരിക്കലുമില്ല.

## ഒരു ഭക്തന്റെ കഥ

ഒരാൾ ഒരു ഭക്തനെ സമീപിച്ച് തനിക്ക് ഒരു ആൺകുട്ടി ഉണ്ടാകാനായി പ്രാർഥിക്കണമെന്നപേക്ഷിച്ചു. അവിടെ നിന്ന് അയാൾ പോകാൻ ഒരുങ്ങിയപ്പോൾ ഭക്തൻ ചോദിച്ചു: നിങ്ങൾ എവിടെ പോവുകയാണ് ? ഞാൻ ജോലിക്ക് പോവുകയാണ്. ആയാൾ പറഞ്ഞു: നിങ്ങൾ ജോലിക്ക് പോവുകയാണെങ്കിൽ എന്റെ പ്രാർഥന എങ്ങനെ സ്വീകരിക്കാനാണെന്ന് ഭക്തൻ ചോദിച്ചു:

ചുരുക്കത്തിൽ, മാർഗങ്ങൾ അവലംബമാക്കിക്കൊണ്ട് പ്രവർത്തിക്കാതെ പ്രാർഥനമാത്രം ചെയ്തുക്കൊണ്ടിരുന്നാൽ ഒന്നും നേടാൻ സാധിക്കുകയില്ല.

## പരിശ്രമിക്കാതെ പ്രാർഥന ഒരു ഫലവും തരികയില്ല.

പ്രവൃത്തിയോടൊപ്പം പ്രാർഥനയുണ്ടെങ്കിലെ അത് പ്രയോജനകരമാവുകയുള്ളു. എന്നാൽ പ്രവൃത്തിയുടെ അഭാവത്തിൽ പ്രാർഥന ഫലിക്കുന്ന രണ്ട് സന്ദർഭങ്ങൾ ഉണ്ട്. ഒന്നാമത്തെ സന്ദർഭം ഒരു പ്രത്യേക കാര്യത്തിന് പ്രവൃത്തിയില്ലാതെ പ്രാർഥന മാത്രം ചെയ്യുക.

അതായത്,അല്ലാഹു ഏതെങ്കിലും കാര്യത്തിനായി ഭൗതിക സാധനസാമഗ്രികൾ അവലംബമാക്കാതെ പ്രാർഥനമാത്രം ചെയ്യുക എന്ന് മനുഷ്യന് ആജ്ഞ നല്കുന്ന അവസരമാണ് ഇത് കൊണ്ട് ഉദ്ദേശിക്കുന്നത്. പ്ലേഗ് പടർന്ന് പിടിച്ചപ്പോൾ അതിൽ നിന്ന് രക്ഷപ്പെടുന്നതിനായി പ്രാർഥനയിൽ പ്രത്യേക ശ്രദ്ധ ചെലുത്തുകയല്ലാതെ നീയും നിന്റെ ജമാഅത്തും കുത്തിവെയ്പ്പ് എടുക്കരുതെന്ന് അല്ലാഹു മസീഹ് മൗഊദ് (അ)നോട് പറഞ്ഞതുപോലെയാണിത്. എന്നാൽ കുത്തിവെയ്പ്പ് പ്ലേഗിനുള്ള പ്രതിരോധ ചികിത്സയായിരുന്നിട്ടും അല്ലാഹു മസീഹ് മൗഊദ്(അ)നെ കുത്തിവെയ്പ്പിൽ നിന്ന് തടയുകയും പ്രാർഥിക്കാനായി ആജ്ഞ നല്കുകയും ചെ

യ്തു. അല്ലാഹുവിന്റെ അനുഗ്രഹത്താൽ കുത്തിവെയ്പ്പ് എടുത്തവരെ അപേക്ഷിച്ച് വളരെ കുറച്ച് അഹ്മദികൾ മാത്രമേ ഈ രോഗത്തിന്റെ പിടിയിൽ അകപ്പെട്ടുള്ളു.

രണ്ടാമത്തെ സന്ദർഭം, മനുഷ്യന് പ്രവർത്തിക്കാൻ കഴിയാത്ത സാഹചര്യം സംജാതമാവുകയെന്നതാണ്. ഉദാഹരണമായി, കയ്യും കാലും കൂട്ടി കെട്ടി വനത്തിൽ തടവിലാക്കപ്പെട്ട ഒരു വ്യക്തിക്ക് ഒരു തരത്തിലുള്ള പ്രവൃത്തിയും ചെയ്യാൻ കഴിയുകയില്ല. അയാൾക്ക് പ്രാർഥന മാത്രം മതിയാവുന്നതാണ്. ഈ രണ്ടു സന്ദർഭങ്ങളിലാണ് പ്രവൃത്തികൂടാതെ പ്രാർഥന സഫലമാകുന്നത്. ഇതല്ലാതെ മറ്റവസരങ്ങളില്ല. എന്നാൽ ഈ രീതിയിലുള്ള സാഹചര്യങ്ങൾ ഒന്നും തന്നെയില്ലെങ്കിൽ പ്രാർഥനയോടൊപ്പം പ്രവൃത്തിയും അനിവാര്യമാണ്. എന്നാൽ പ്രാർഥനയും പരിശ്രമവും കൊണ്ട് മാത്രം ദൈവത്തെ കിട്ടണമെന്നില്ല. കഠിനമായ പ്രയത്നവും പരിശ്രമവും ചെയ്തിട്ടും ദൈവത്തെ പ്രാപിക്കാൻ കഴിയാത്ത ആളുകളെ ഞാൻ കണ്ടിട്ടുണ്ട്. ഇതിൽ നിന്ന് ഇത്രമാത്രം പോരാ എന്നാണ് മനസ്സിലാകുന്നത്. ഒരാളിൽ പ്രയത്നവും പ്രാർഥനയും ഉണ്ടായിരിന്നിട്ടും എന്തു കൊണ്ട് അയാൾക്ക് ദൈവത്തെ പ്രാപിക്കാൻ സാധിക്കുന്നില്ലെന്ന ചോദ്യം നമുക്ക് ഇവിടെ അഭിമുഖീകരിക്കേണ്ടിവരുന്നുണ്ട്.

## ശരിയായ പരിശ്രമം വിജയത്തിനുള്ള ഉപാധിയാണ്.

അയാളുടെ പരിശ്രമം ശരിയായരീതിയിൽ ആയിരുന്നില്ലെന്നതാണ് അതിനുള്ള മറുപടി. അയാൾ പരിശ്രമിക്കുന്നുണ്ടെങ്കിലും ശരിയായ രീതിയിൽ ആകുന്നില്ല. വിജയത്തിനുള്ള ഉപാധി ശരിയായ രീതിയിൽ പരിശ്രമിക്കുകയെന്നതാണ്. ഉദാഹരണമായി സ്കൂളിൽ പഠിക്കാൻ പോകുന്ന ഒരു വിദ്യാർഥി പുസ്തകങ്ങൾ വാങ്ങുകയും അത് പഠിക്കുകയും ചെയ്യേണ്ടതാണ്. എന്നാൽ, അവൻ ദിവസം മുഴുവനും പാഠങ്ങൾ പഠിക്കാതെ എനിക്ക് അറിവ് വർദ്ധിപ്പിച്ച് തരണമേയെന്ന് പ്രാർത്ഥിച്ചുക്കൊണ്ടിരുന്നാൽ അവന് അറിവ് കരസ്ഥമാകുമോ? ഒരിക്കലുമില്ല. അതുപോലെ ദിവസം മുഴുവനും തലകീഴായി തൂങ്ങിക്കിടക്കുകയോ അല്ലെ

ങ്കിൽ ശരീരത്തിൽ സൂചി കുത്തിക്കൊണ്ടിരിക്കുകയോ ചെയ്തിട്ട് താൻ കഠിനപ്രയത്നം ചെയ്യുകയാണ് അതുകൊണ്ട് ഞാൻ വിജയിക്കുമെന്ന് വിചാരിച്ചാൽ അവൻ വിജയിക്കുമോ? ഒരിക്കലുമില്ല. അല്ലെങ്കിൽ കൊല്ലപ്പണി പഠിക്കാൻ ആഗ്രഹിക്കുന്ന ഒരു വ്യക്തി ദിവസം മുഴുവനും നമസ്കരിച്ചുക്കൊണ്ടും രാത്രി മുഴുവനും سُبْحَانَ اللهِ وَبِحَمْدِهِ سُبْحَانَ اللهِ الْعَظِيم എന്ന് പ്രാർഥിച്ചുക്കൊണ്ടിരിക്കുകയും, - കാരണം ഈ പ്രാർത്ഥനയെ കുറിച്ച് നബി (സ) പറഞ്ഞിട്ടുള്ളത്, كَلِمَتَانِ حَبِيبَتَانِ إِلَى الرَّحْمٰنِ خَفِيفَتَانِ عَلَى اللِّسَانِ ثَقِيلَتَانِ فِي الْمِيزَانِ അതായത്, അല്ലാഹുവിന് ഏറ്റവും പ്രിയങ്കരവും നാവിൽ ലളിതവും എന്നാൽ ത്രാസ്സിൽ ഭാരമുള്ളതുമായ രണ്ട് വചനങ്ങൾ ആണ് ഇവ എന്നാണ്- ചെയ്താൽ അയാൾക്ക് തന്റെ ഉദ്ദേശ്യം പൂർത്തീകരിക്കാനാകുമോ? അല്ലെങ്കിൽ, ദിവസം മുഴുവനും കിണർ കുഴിച്ചുകൊണ്ടിരിക്കുകയോ, പൂർണനഗ്നനായിക്കൊണ്ട് കഠിനമായ വെയിലിൽ കിടന്ന് ഉരുളുകയോ ചെയ്താൽ അയാൾക്ക് കൊല്ലപ്പണി പഠിക്കാൻ കഴിയുമോ? ഒരിക്കലുമില്ല. അതിനാൽ ഏത് ജോലിയിലും വിജയം കരസ്ഥമാക്കാൻ പ്രാർഥനയും ശരിയായ രീതിയിലുള്ള പരിശ്രമവും അനിവാര്യമാണ്. അങ്ങനെ പ്രവർത്തിക്കാത്ത ഒരാൾ എത്ര പ്രാർഥിച്ചാലും എത്ര വിഷമങ്ങൾ സഹിച്ചാലും ഒരിക്കലും വിജയിക്കാൻ സാധ്യമല്ല. ആയതിനാൽ വിജയിക്കാൻ വേണ്ടി ശരിയായി മാർഗങ്ങൾ അവലംബിച്ചുക്കൊണ്ട് പ്രവർത്തിക്കേണ്ടതാണ്.

## ദൈവീക ജ്ഞാനം നേടുന്നതിനുള്ള മൂന്നു രീതികൾ

ദൈവീക ജ്ഞാനം നേടുന്നതിനുള്ള മൂന്നു കാര്യങ്ങളെ കുറിച്ച് ആദ്യം പറയുകയാണ്.

**ഒന്ന് മനുഷ്യൻ പ്രാർഥിക്കുക,**

**രണ്ട് പ്രയത്നിക്കുക,**

**മൂന്ന് ശരിയായ മാർഗത്തിൽ പ്രയത്നിക്കുക,**

ഇതിനു ശേഷം ഞാൻ പറയാൻ പോകുന്ന കാര്യങ്ങൾ നല്ലവണ്ണം ഗ്രഹിച്ചുക്കൊണ്ട് പരിശ്രമിക്കുകയാണെങ്കിൽ തീർച്ചയായും വിജയം സുനിശ്ചിതമാണ്. ഇൻശാ അല്ലാഹ്. എന്നാൽ ഏതൊരു

ഉദ്ദേശ്യത്തെ വിജയിപ്പിക്കുന്നതിനായിട്ടാണോ പരിശ്രമിക്കുന്നത് അതിന്റെ എല്ലാ വശങ്ങളെയും ഉൾക്കൊള്ളേണ്ടത് അനിവാര്യമാണ്. ഉദാഹരണത്തിനു, എൻട്രൻസ് എഴുതാൻ ആഗ്രഹിക്കുന്ന ഒരു വിദ്യാർഥി ചരിത്രവും ഭൂമിശാസ്ത്രവും ഗണിതശാസ്ത്രവും പഠിക്കേണ്ടി വരുന്നതോടൊപ്പം ഈപരീക്ഷയുമായി ബന്ധപ്പെട്ട മറ്റു കാര്യങ്ങളും മന:പാഠമാക്കേണ്ട തായിവരും. എന്നാൽ ഏതെങ്കിലും വിഷയം പഠിക്കാതെ വിട്ടുകളഞ്ഞാൽ മററു വിഷയങ്ങളിൽ എത്ര പരിശ്രമിച്ചാലും പ്രയത്നിച്ചാലും ഒരിക്കലും വിജയിക്കാൻ സാധിക്കുകയില്ല. ആയതിനാൽ, ഏതെങ്കിലും ലക്ഷ്യത്തെ കരസ്ഥമാക്കുന്നതിനായി പരിശ്രമത്തിന്റെ എല്ലാ മേഖലകളെയും വലയം ചെയ്യേണ്ടത് ആവശ്യമാണ്.

## ഇസ്‌ലാമിനെതിരിലുള്ള ആക്ഷേപത്തിനുള്ള മറുപടി

എല്ലാ മതവിശ്വാസികൾക്കും മോക്ഷം ലഭിക്കും എന്ന് പറയുന്നതിന് പകരം ഇസ്‌ലാം അല്ലാതെ മറ്റൊരു മതവും സത്യത്തി ല്ലെന്ന് പറയുന്നത് ഇസ്‌ലാമിൽ സങ്കുചിത ചിന്താഗതി ഉള്ളത് കൊണ്ടാണെന്ന് ആളുകൾ പറയാറുണ്ട്. എന്നാൽ അവരുടെ ഓരോ കർമ്മത്തിനും എന്ത് ഫലമാണ് വെളിപ്പെട്ടു കൊണ്ടിരിക്കുന്നത് എന്നറിയാൻ ആക്ഷേപകർ പ്രകൃതിയിലേക്ക് നോക്കുന്നില്ലായെന്നത് ഏറെ ആശ്ചര്യകരമാണ്. ഹൃദയത്തിൽ ദൈവസ്നേഹം ഉണ്ടായിട്ടും, ദൈവസായൂജ്യത്തിനുവേണ്ടി പരിശ്രമിക്കുകയും ചെയ്തിട്ടും ഹിന്ദുവിനും, ക്രിസ്ത്യാനിക്കും, ആര്യനും ദൈവത്തെ ലഭിക്കാത്തതിനുള്ള കാരണം എന്താണ് എന്നവർ ചോദിക്കുന്നു. വെയിലത്ത് നിന്ന് ചൂടുകൊണ്ടാൽ കൊല്ലപ്പണി പഠിക്കാൻ സാധിക്കാത്തതുപോലെ, തല കീഴായി തൂങ്ങികിടന്നതു കൊണ്ട് അറിവ് സമ്പാദിക്കാൻ കഴിയാത്തതു പോലെ തന്നെയാണ് ഇതും എന്നാണ് എനിക്കു പറയാനുള്ളത്. ശരിയായ പരിശ്രമം ഇല്ലാതെ ഒരു ജോലിയും നേടാൻ സാധ്യമല്ലെന്ന് എല്ലാവർക്കും അറിയാവുന്നതാണ്. ഭൗതികകാര്യങ്ങളിൽ ഈ നിയമമാണ് പ്രയോഗത്തിലെങ്കിൽ ആത്മീയകാര്യങ്ങളിൽ ഈ നിയമം ബാധകമാകാതിരിക്കാൻ എന്തുണ്ട് കാരണം?. ചുരുക്കത്തിൽ, മതപരമായ കാര്യങ്ങളിലും അതിനായി നിശ്ചയിച്ചിട്ടു

ള്ള നിബന്ധനകൾ പാലിക്കാത്തതുവരെ വിജയം കരഗതമാവുകയില്ല.

## വിജയത്തിന്റെ രണ്ട് അടിസ്ഥാനതത്ത്വങ്ങൾ

ഏതെങ്കിലും കാര്യത്തിൽ വിജയം കരസ്ഥമാക്കുന്നതിനായി രണ്ടു രീതികൾ ഉണ്ട്.

ഒന്നാമത്തേത്, പൊതുവായിട്ടുള്ള ചില അടിസ്ഥാന തത്ത്വങ്ങളാണ്. അതു പ്രകാരം ചില ആളുകൾ ജോലികൾ പഠിക്കുന്നു. ഉദാഹരണത്തിന്, വിദ്യാർഥികൾ സ്കൂളിൽ പോവുകയും അവിടെ പഠിക്കാനായി നിശ്ചയിച്ചിട്ടുള്ള കോഴ്സ് പഠിക്കുകയും അങ്ങനെ വിജയിക്കുകയും ചെയ്യുന്നു.

രണ്ടാമത്തേത് ചില പ്രത്യേക ഫോർമുലകളാണ്. അവക്കു വേണ്ടി നിശ്ചയിച്ചിട്ടുള്ള ഫോർമുലകൾ മന:പാഠമാക്കുന്നതിലൂടെ എളുപ്പത്തിൽ ജോലി ചെയ്യാൻ കഴിയുന്നു. ഉദാഹരണത്തിന് അൽജിബ്രായുടെ ഫോർമൂലകൾ മന:പാഠമാക്കുന്നതിലൂടെ അൽജിബ്രയുടെ അറിവ് കരസ്ഥമാകുന്നു. അല്ലെങ്കിൽ വ്യാപാരികൾ കണക്കു കൂട്ടുന്നതിന് തയ്യാറാക്കിയിട്ടുള്ള രീതികളിലൂടെ വളരെ പെട്ടെന്ന് കണക്കു കൂട്ടിയെടുക്കുന്നു. അതിനാൽ ഓരോ പ്രവൃത്തിക്കുമുള്ള പൊതുരീതി പ്രാവർത്തികമാക്കുമ്പോൾ ആ മേഖലയിൽ വിജയം വരിക്കാൻ സാധിക്കുന്നു.

അതുപോലെ ചില പ്രത്യേക രീതികളുണ്ട്. ഈ വഴിയിലൂടെ മനുഷ്യന് വളരെ എളുപ്പത്തിൽ ശരിയായ ഫലത്തിൽ എത്തിച്ചേരാൻ സാധിക്കുന്നു. ആത്മീയമായാലും ഭൗതികമായാലും എല്ലാ കാര്യങ്ങൾക്കും ഈ രണ്ട് രീതികളും ബാധകമാണ്. എന്നാൽ ആദ്യം പൊതുവായ നിയമങ്ങൾ മനസ്സിലാക്കുമ്പോഴാണ് ഫോർമുലകൾ പ്രയോജനകരവും ഫലദായകവുമായിത്തീരുന്നത്. അതല്ലാതെ ഫോർമുലകൾ പഠിച്ചതുകൊണ്ട് മാത്രം സാധ്യമല്ല എന്ന കാര്യവും ഓർത്തിരിക്കേണ്ടതാണ്. യഥാർഥത്തിൽ ജോലി എളുപ്പത്തിൽ പെട്ടെന്നു ചെയ്തു തീർക്കുന്നതിനുവേണ്ടിയാണ് ഫോർമുലകൾ ഉള്ളത്. അതിൽ വിജയിക്കുന്നതിനുവേണ്ടിയല്ല.

ഇനി ഞാൻ വിശദീകരിക്കാൻ പോകുന്ന വിഷയത്തിന്റെ പൊതുവായ നിയമങ്ങൾ വിവരിക്കുകയാണ്. ഫോർമുലകൾ പറയുന്നതല്ല. കാരണം അത് ഒരു സ്ഥിരം വിഷയം തന്നെയാണ്. ഫോർമുലകൾ

വിവരിക്കാത്തതുകൊണ്ട് ഒരു തരത്തിലുള്ള ആശയകുഴപ്പവും ഉണ്ടാവുകയില്ല. മണിക്കൂറുകളെടുത്ത് ചെയ്യേണ്ട ജോലി ഫോർ മുലകളിലൂടെ മിനിറ്റുകൾ കൊണ്ടും, വർഷങ്ങൾ എടുത്തു ചെയ്യേണ്ട ജോലി മാസങ്ങൾ കൊണ്ടും സാധ്യമാകുന്നതാണ് എന്നതിന് ഒരു സംശയവുമില്ല. എന്നാൽ യഥാർഥ നിയമങ്ങൾ അറിയാമെങ്കിൽ മാത്രമെ ഇവ കൊണ്ട് പ്രയോജനം കിട്ടുകയുള്ളു. അതിനാൽ ആദ്യം പൊതുനിയമങ്ങൾ പഠിച്ചുക്കൊണ്ട് പ്രവൃത്തി ആരംഭിക്കുകയും പിന്നെ ജോലി ലഘൂകരിക്കുവാനും വളരെ എളുപ്പം പരിഹരിക്കപ്പെടുവാനും വേണ്ടി ഫോർമുലകൾ പഠിക്കുകയും ചെയ്യേണ്ടതാണ്. ചുരുക്കത്തിൽ, അത് വേറിട്ടതും സുസ്ഥിരവുമായ വിഷയമാണ്. അതിനാൽ ഇന്ന് ഞാൻ ആ വിഷയം പ്രതിപാദിക്കുകയില്ല. അല്ലാഹു അനുഗ്രഹിച്ചാൽ പിന്നെപ്പോഴെങ്കിലും വിവരിക്കുന്നതാണ്. ഇന്ന് പൊതുവായ നിയമങ്ങൾ വിവരിക്കുന്നതാണ്.

## ദൈവീക ജ്ഞാനത്തിന്റെ ബന്ധം ഹൃദയവുമായിട്ടാണ്, നാവുമായിട്ടല്ല.

ദൈവീക ജ്ഞാനം എന്നതിന്റെ അടിസ്ഥാന യഥാർത്ഥ്യം വാക്കുകളിൽ വിശദീകരിക്കുവാൻ സാധിക്കുന്ന കാര്യമല്ല. അങ്ങനെയായിരുന്നുവെങ്കിൽ എല്ലാവർക്കും അത് ഓർത്തിരിക്കാനും മനസ്സിലാക്കാനും കഴിയുമായിരുന്നു. എന്നാൽ അങ്ങനെ സാധ്യമല്ല. നബി(സ) യെക്കാളും മനുഷ്യരോട് സ്നേഹവും അനുകമ്പയും പ്രകടിപ്പിക്കാൻ ആർക്കെങ്കിലും സാധ്യമാണോ? നബി(സ ) യെകുറിച്ച് അല്ലാഹു പറയുന്നു لَعَلَّكَ بَاخِعٌ نَّفْسَكَ أَلَّا يَكُونُوا مُؤْمِنِينَ۝ അതായത്, എല്ലാവരും എന്തു കൊണ്ട് വിശ്വാസികൾ ആയിത്തീരുന്നില്ലെന്ന് കരുതി നീ നിന്നെ തന്നെ നശിപ്പിച്ചു കളയുമോ?

നീ അവർക്കു വേണ്ടി നിന്നെ തന്നെ നശിപ്പിച്ചു കളയുമോ എന്ന് അല്ലാഹു നബി (സ) യോടു ചോദിക്കത്തക്ക വിധത്തിൽ നബി (സ) ജനങ്ങളുടെ ഗുണകാംക്ഷിയായിരുന്നു. ദൈവീകജ്ഞാനത്തെ വാക്കുകളിൽ വിവരിക്കുവാൻ കഴിയുമായിരുന്നുവെങ്കിൽ നബി(സ) വിവരിക്കുമായിരുന്നു. എന്നാൽ നബി(സ) അങ്ങനെ വിവരിച്ചിട്ടില്ല. ഇതിൽ നിന്ന് മനസ്സിലാകുന്നത് ദൈവീക ജ്ഞാനം (മഅ്രിഫത്തെ

ഇലാഹി) വാക്കുകളിൽ വിവരിക്കുവാൻ കഴിയുന്ന കാര്യമല്ലെന്നാണ്. ഇതിന്റെ ബന്ധം ഹൃദയവുമായിട്ടാണ് സ്ഥിതി ചെയ്യുന്നത്. ഇർ ഫാനെ ഇലാഹി എന്നാൽ ദൈവത്തെ പ്രാപിക്കുന്നതിനാണ് പറ യുന്നതെന്ന് ഞാൻ പറഞ്ഞു. ഇതിന്റെ യഥാർത്ഥ്യം വാക്കുകളിൽ പ്രകടിപ്പിക്കുക സാധ്യമല്ല. അങ്ങനെ കഴിയുമായിരുന്നുവെങ്കിൽ നബി(സ)യും മസീഹ് മൗഊദ് (അ)ഉം എല്ലാവരെയും ജ്ഞാനി കൾ ആക്കിത്തീർക്കുമായിരുന്നു. ഞാനും ഇതിന്റെ യഥാർത്ഥ്യം വിവരിക്കുകയല്ല അതിന് സാധിക്കുകയുമില്ല. എന്നാൽ ഇത് കര സ്ഥമാക്കാനായി പറയപ്പെട്ടിട്ടുള്ള മാർഗങ്ങൾ വിശദീരിക്കുകയാണ് ഞാൻ ചെയ്യുന്നത്.

ശിഷ്യന്റെ അവസ്ഥ ഗുരുവിന് അറിയാൻ കഴിയില്ലെന്ന് പറയാറുണ്ട്. അതുപോലെ ഗുരുവിന്റെ അവസ്ഥ ശിഷ്യനും അറിയാൻ കഴിയില്ല. അവരവരുടെ ഹൃദയത്തിൽ ഉണ്ടാവുന്ന അവസ്ഥാവിശേഷങ്ങൾ പ രസ്പരം അറിയാൻ കഴിയില്ല എന്നതാണ് ഇതുകൊണ്ട് ഉദ്ദേശിക്കു ന്നത്. ഒരാളുടെ ഹൃദയാവസ്ഥ മറ്റൊരാൾക്ക് അറിയാൻ കഴിയില്ല. യഥാർഥത്തിൽ ഇത് വാക്കുകളിൽ പ്രകടിപ്പിക്കാൻ കഴിയാത്ത വൈജ്ഞാനിക കഴിവാണ്. കരസ്ഥമാകുന്നവർക്ക് പോലും ഇത് വിവരിക്കുക അസാധ്യമാണ്. എന്നാൽ ഇത് പ്രാപ്യമാക്കാൻ സാധി ക്കുന്ന മാർഗ്ഗങ്ങൾ വിശദീകരിക്കാൻ സാധിക്കും. അത് വിശദീകരി ക്കുന്നതാണ്. ഇവ പ്രാവർത്തികമാക്കിയതിന് ശേഷം സംജാതമാ കുന്ന അവസ്ഥാ വിശേഷത്തെ കുറിച്ച് ഇന്ന് വരെ ആരും വിശദീ കരിച്ചിട്ടില്ല, എനിക്കും വിശദീകരിക്കാൻ സാധ്യമല്ല. പഞ്ചസാര ഉണ്ടാക്കുന്നതു എങ്ങനെയാണ് എന്ന് പറയാൻ കഴിയും, എന്നാൽ അത് കഴിക്കുന്നതുവരെ അതിന്റെ രുചി പറഞ്ഞുക്കൊടുക്കുക സാധ്യമല്ല. അതുപോലെ ഇർഫാനെ ഇലാഹി എന്താണെന്ന് പ റഞ്ഞ് കൊടുക്കാം. എന്നാൽ അതിന്റെ അവസ്ഥ എങ്ങനെയാ ണെന്ന് വിവരിക്കുക അസാധ്യമാണ്. എന്നാൽ ആരെങ്കിലും അത് കരസ്ഥമാക്കിയാൽ അതിന്റെ അവസ്ഥ അയാൾക്ക് സ്വയം മനസ്സിലാകുന്നതാണ്.

## ദൈവത്തെ തിരിച്ചറിയാനുള്ള മാർഗങ്ങൾ

ഇനി ഞാൻ ഇർഫാനെ ഇലാഹി കരസ്ഥമാക്കേണ്ട ശരിയായ മാർ

ഗങ്ങളും രീതികളും എന്തൊക്കെയാണെന്ന് വിവരിക്കുകയാണ്. വിശുദ്ധ ഖുർആൻ വിവരിച്ചിട്ടുള്ള ഗുണനാമങ്ങളുടെ അടിസ്ഥാനത്തിൽ ആ സത്തയെ അന്വേഷിക്കുകയെന്നതാണ് ഇർഫാനെ ഇലാഹിയുടെ അർഥമെന്ന് ഞാൻ പറഞ്ഞ് കഴിഞ്ഞിട്ടുള്ളതാണ്. ഇനി അതിനെ അന്വേഷിക്കേണ്ട മാർഗങ്ങൾ എന്തൊക്കെയാണെന്നാണ് നോക്കേണ്ടത്. മറ്റു വസ്തുക്കളെ പോലെ മനുഷ്യൻ ദൈവത്തെ തന്റെ മുന്നിൽ കാണുകയും തന്റെ അവയവങ്ങൾ കൊണ്ട് സ്പർശിക്കുകയും ചെയ്യുകയെന്നാണ് അന്വേഷിക്കുകയെന്നതുകൊണ്ട് അർഥമാക്കുമ്പോൾ ദൈവത്തിലുള്ള എല്ലാ കാര്യങ്ങളും മനുഷ്യരിലും ഉണ്ടായിരിക്കേണ്ടതാണ്. കാരണം നമ്മുടെ അവയവങ്ങൾ സ്പർശിക്കുന്ന വസ്തുക്കൾ എല്ലാം പദാർഥരൂപത്തിൽ തന്നെ ഉള്ളവയാണെന്ന് നമുക്ക് കാണാവുന്നതാണ്. പദാർഥത്തിന്റെ അംശം എത്രകണ്ട് വസ്തുക്കളിൽ കുറഞ്ഞ് വരുമോ അത്രകണ്ട് നേർത്ത രീതിയിലാണ് വസ്തുക്കളെ അനുഭവിച്ചറിയാൻ കഴിയുക. രണ്ട് വസ്തുക്കളിൽ ഏതുവരെ സാദൃശ്യം ഉണ്ടാകുന്നില്ലയോ അതുവരെ അതിൽ പര്സപരബന്ധം ഉടലെടുക്കുകയില്ലെന്നതാണ് അതിനുള്ള കാരണം. ഉദാഹരണത്തിന് പോത്തിന്റെയും അറിവിന്റെയും ഇടയിൽ ഒരു തരത്തിലുള്ള സാദൃശ്യവും ഇല്ലാത്തതിനാൽ പോത്തിന്റെ മുന്നിൽ എത്ര നല്ല തത്ത്വങ്ങൾ വിശദീകരിച്ചാലും അതിന് ഒരിക്കലും മനസ്സിലാവുകയില്ല. അതുപോലെ തത്തയിൽ നാവിന്റെ കാര്യത്തിൽ സാദൃശ്യം ഉണ്ടെങ്കിലും ബുദ്ധിപരമായ കാര്യത്തിൽ സാദൃശ്യം ഇല്ലാത്തതുകൊണ്ട് അത് ശബ്ദത്തെ അനുകരിക്കുന്നുണ്ടെങ്കിലും ഒരു കാര്യവും അത് മനസ്സിലാക്കുന്നില്ല. ആയതിനാൽ, ഇർഫാനെ ഇലാഹിക്ക് സാദൃശ്യം ഉണ്ടായിരിക്കേണ്ടതാണ്. ദൈവവുമായി സാദൃശ്യം ഉണ്ടായിത്തീരുമ്പോഴും ദൈവത്തിന്റെ ഗുണങ്ങൾ മനുഷ്യനിൽ ഉൽഭൂതമാകുമ്പോഴുമാണ് അവന് ഇർഫാൻ കരസ്ഥമാകുന്നത്. നമ്മുടെ അസ്തിത്വം ദൈവത്തെ പോലെ ആയിത്തീരുന്നതുവരെ ഇർഫാനെ ഇലാഹി കരസ്ഥമാവുകയില്ലയെന്ന് ഞാൻ പറയുകയില്ല. എന്നാൽ تَخَلَّقُوا بِأَخْلَاقِ اللهِ അതായത്, ദൈവത്തിന്റെ സ്വഭാവം തന്നിൽ ഉണ്ടാക്കിയെടുക്കുകയെന്ന് നബി(സ)പറഞ്ഞത് ഞാൻ ആവ

ർത്തിക്കുകയാണ്. നിങ്ങളിലും ദൈവത്തിലും ഒരു സാദൃശ്യം ഉണ്ടായിക്കഴിഞ്ഞാൽ പിന്നെ നിങ്ങൾ ദൈവത്തെ കാണുന്നതാണ് എന്ന് നബി(സ) പറഞ്ഞത് അതുകൊണ്ടാണ്. നിങ്ങൾ ദൈവത്തെപോലെ ആയിതീരുമെന്നല്ല പറഞ്ഞത്. മറിച്ച് നിങ്ങളുടെ സ്വഭാവം ദൈവത്തിന്റെ സ്വഭാവം പോലെ ആക്കിത്തീർക്കുകയെന്നാണ് പറഞ്ഞിട്ടുള്ളത്. ആർക്കും തന്നെ ദൈവത്തിന്റെ അസ്തിത്വത്തെ കുറിച്ച് മനസ്സിലാക്കാൻ കഴിയാത്തതിനാൽ അവന്റെ സാദൃശ്യം സ്വായത്തമാക്കാനും കഴിയില്ല എന്നതാണ് വാസ്തവം. മറ്റു വസ്തുക്കളെ പോലെ അല്ലാഹുവിന്റെ അസ്തിത്വത്തെ മനുഷ്യന് കാണാൻ സാധ്യമല്ല. എന്നാൽ അവന് മനസ്സിലാക്കാൻ കഴിയുന്ന ദൈവത്തിന്റെ ഗുണങ്ങൾ തന്നിൽ സന്നിവേശിപ്പിച്ചുക്കൊണ്ട് ദൈവത്തെ കാണാൻ സാധിക്കുന്നതാണ്. അതുകൊണ്ടാണ് ദൈവത്തിന്റെ സ്വഭാവം തന്നിൽ രൂപപെടുത്തിയെടുക്കുന്നതിലേക്ക് നബി(സ)ശ്രദ്ധ ചെലുത്തിയിട്ടുള്ളത്. അല്ലാഹുവിന്റെ സ്വഭാവം എന്നതുക്കൊണ്ട് ഉദ്ദേശിക്കുന്നത് അവന്റെ ഗുണവിശേഷങ്ങളാണ്.

എന്റെ നാവിൽ നിന്ന് 'സിഫാത്ത്' അഥവാ ഗുണങ്ങൾ എന്ന പദം ഉയർന്നപ്പോൾ തന്നെ ഒരു സുഹൃത്തിന്റെ സ്വപ്നം ഞാൻ ഓർത്തു പോയി. വാർഷിക സമ്മേളനത്തിൽ ദൈവീക നാമങ്ങളെ കുറിച്ച് ഞാൻ പ്രസംഗിക്കുന്നതായി അദ്ദേഹം സ്വപ്നം കണ്ടു. അതുകൊണ്ട് ദൈവീക നാമങ്ങളെകുറിച്ച് പ്രസംഗിക്കാൻ അദ്ദേഹം എന്നോട് പറയുകയുണ്ടായി. ഈ സ്വപ്നം എന്നോട് പറഞ്ഞ സന്ദർഭത്തിൽ വാർഷിക സമ്മേളനത്തിനായി മറ്റൊരു വിഷയം ഞാൻ തയ്യാറാക്കിയിരുന്നു. ഇപ്പോൾ 'സിഫാത്ത്' എന്ന പദം ഉച്ചരിച്ചപ്പോൾ അദ്ദേഹത്തിന്റെ സ്വപ്നം ഞാൻ സാന്ദർഭികമായി ഓർത്തു പോയതാണ്.

മഅ്രിഫത്തെ ഇലാഹി കരസ്ഥമാക്കുന്നതിന് വേണ്ടി ദൈവത്തിന്റെ സവിശേഷ ഗുണങ്ങൾ തങ്ങളുടെ ഉള്ളിൽ ഉണ്ടാക്കിയെടുക്കേണ്ടതുണ്ട്. കാരണം മനുഷ്യൻ ഏതുവരെ റബ്ബും,റഹ്മാനും റഹീമും, മുഹൈമിനും, സത്താറും, ഗഫ്ഫാറും,ആയിത്തീരുന്നില്ലയോ അത് വരെ അല്ലാഹുവിന്റെ പ്രതിബിംബം ആയിത്തീരാൻ

സാധ്യമല്ല. ദൈവീകഗുണങ്ങളുടെ ഛായ എത്രകണ്ട് മനുഷ്യനിൽ ഉണ്ടായിക്കൊണ്ടിരിക്കുമോ അത്ര കണ്ട് അവൻ ദൈവീക ഗുണങ്ങളെ ദർശിച്ചുകൊണ്ടിരിക്കും. എന്നാൽ ദാസനുമായി ബന്ധമുള്ള എല്ലാ ഗുണങ്ങളും തന്നിൽ വാർത്തെടുക്കുമ്പോഴാണ് അയാൾ പരിപൂർണ മനുഷ്യനും, ജ്ഞാനിയും ആയിത്തീരുന്നത്. അതിനു ശേഷം അയാൾക്ക് ദൈവസായൂജ്യം എളുപ്പമായിതീരുന്നു. അവനും ദൈവവുമായി ഒരു ബന്ധം ഉണ്ടായിത്തീരുന്നു.

ദൈവീക ഗുണങ്ങൾ തന്നിൽ എന്തിനു വേണ്ടിയാണ് വളർത്തിയെടുക്കേണ്ടത് എന്ന ചോദ്യം ഉന്നയിക്കാറുണ്ട്. ആരോ പറഞ്ഞത് പോലെ

درد سر کے واسطے صندل کو کہتے ہیں مفید

اس کا گھسنا اور لگانا درد سر یہ بھی تو ہے

അതായത് *"ചന്ദനം തലവേദനക്ക് നല്ലതാണെന്ന് പറയുന്നു, എന്നാൽ ചന്ദനം ഉരച്ച് പുരട്ടുകയെന്നതും ഒരു തരത്തിൽ തലവേദന തന്നെയല്ലേ."*

## ദൈവീക ഗുണങ്ങൾ സ്വയത്തമാക്കേണ്ട രീതികൾ

ഇർഫാനെ ഇലാഹി കരസ്ഥമാക്കുന്നതിനായി ദൈവീക ഗുണങ്ങൾ സ്വയത്തമാക്കേണ്ടതാണെന്ന കാര്യം മനസ്സിലായി കഴിഞ്ഞു. എന്നാൽ, ദൈവീക ഗുണങ്ങൾ സ്വയത്തമാക്കേണ്ടത് എങ്ങനെയാണ് എന്ന കാര്യവും മനസ്സിലാക്കേണ്ടതുണ്ട്. അധികമാളുകളും മറ്റുള്ളവരോട് കരുണ കാണിക്കണമെന്നും, കാഠിന്യം കാണിക്കരുതെന്നും ആഗ്രഹിക്കുന്നവരാണെങ്കിലും അവരുടെ ഹൃദയത്തിന്റെ കാഠിന്യം അങ്ങനെ പ്രവർത്തിക്കാൻ അവരെ അനുവദിക്കുന്നില്ല. അതുപോലെ മറ്റുള്ളവരുടെ ന്യൂനതകൾ മറച്ച് വെക്കണമെന്ന് പല ആളുകളും ആഗ്രഹിക്കാറുണ്ട് എന്നാൽ സന്ദർഭം വരുമ്പോൾ അവരുടെ വായിൽ നിന്ന് അത് പുറത്ത് വന്നു പോകുന്നു. ഇതുപോലെ മാപ്പാക്കുന്ന ശീലം വളർത്തിയെടുക്കാൻ പലരും ശ്രമിക്കാറുണ്ട്. എന്നാൽ അവർക്കും അത് സാധ്യമാകുന്നില്ല. പരിശ്രമവും പ്രയ്തനവും ഉണ്ടായിട്ടും ഈ ഗുണങ്ങൾ ജനങ്ങൾക്ക് ഉണ്ടാക്കിയെടുക്കാൻ സാധിക്കുന്നില്ലെങ്കിൽ പിന്നെ അല്ലാഹുവിന്റെ ഗുണങ്ങൾ അവരിൽ നിന്ന് പ്രകടമാകും വിധം എങ്ങനെ മനുഷ്യന്റെ കർമങ്ങൾ ആ

യിത്തീരും എന്ന ചോദ്യം അവശേഷിക്കുന്നു.

## ദൈവീക ഗുണങ്ങളെക്കുറിച്ചുള്ള അറിവ്

മനുഷ്യൻ അല്ലാഹുവിന്റെ ഗുണങ്ങളെക്കുറിച്ചുള്ള അറിവ് സമ്പാദിക്കണമെന്നതാണ് ഒന്നാമത്തെ അനിവാര്യമായ കാര്യം. ആർക്കാണ് ഇതിനെ കുറിച്ച് അറിവില്ലാത്തത്, ഇത് വളരെ നിസ്സാരമായ കാര്യമല്ലേ എന്നൊന്നും ധരിക്കരുത്. കാരണം അധികം ആളുകൾക്കും ദൈവീകഗുണനാമങ്ങൾ മന:പാഠമാകാറില്ല. ഇനി മന:പാഠമായാൽ തന്നെ അവയുടെ അർഥം അറിയുകയില്ല. ദൈവീക നാമങ്ങൾ മന:പാഠമാക്കുന്ന സമ്പ്രദായം പൊതുവായി മുസ്‌ലീംകളിൽ കാണാമെങ്കിലും അതിന്റെ അർഥം അവർക്ക് അറിയുകയില്ല. അർഥം അറിയാതെ വാക്കുകൾക്കൊണ്ട് മാത്രം ഒരു പ്രഭാവവും ഉണ്ടാവുകയോ അവയിലൂടെ കർമപരമായ ഒരു പരിവർത്തനം സംജാതമാവുകയോ ഇല്ല.

അധികം ആളുകൾക്കും അല്ലാഹുവിന്റെ ഗുണനാമങ്ങൾ ഓർമ്മയില്ല എന്നുള്ളതാണ് ഒന്നാമത്തെ കാര്യം. ഓർമ്മയുള്ളവർക്കാകട്ടെ അതിന്റെ അർഥം അറിയുകയുമില്ല. ഇനി അർഥം അറിയുന്നവർക്കാണെങ്കിൽ അവനെകുറിച്ച് ഒരു തരത്തിലുമുള്ള ബന്ധവും അവരുടെ ബുദ്ധിയിൽ സംജാതമാകുന്നില്ലയെന്നുള്ളതാണ്. ബന്ധം ഉണ്ടാകാത്തതുവരെ വാക്കുകൾ ഒരു ഗുണവും ചെയ്യുകയില്ല. ഉദാഹരണത്തിന് ‘ശാത്തുൻ’ എന്ന പദം ആടിനെയാണ് സൂചിപ്പിക്കുന്നത്. ആട് എന്താണെന്ന് അറിയാത്തവനോട് ‘ശാത്തുൻ’ എന്ന പദം ആടിനെയാണ് സൂചിപ്പിക്കുന്നത് എന്ന് പറഞ്ഞാൽ അവന് ഒന്നും തന്നെ മനസ്സിലാവുകയില്ല. മനുഷ്യന്റെ ബുദ്ധിയിൽ ഒരു വസ്തുവിന്റെ ശരിയായ രൂപം നല്കാൻ കഴിയാത്ത ഒരു അർഥം അവന് അറിയുന്നതും അറിയാത്തതും ഒരു പോലെയാണ്. അതിനാൽ അർഥം അറിഞ്ഞത് കൊണ്ടു മാത്രം കാര്യമാവുകയില്ല. മറിച്ച്, അവയുടെ രൂപപ്രകൃതങ്ങളും ബുദ്ധിയിൽ വരേണ്ടത് അനിവാര്യമാണ്. എന്നാൽ അധികം ആളുകളും അവരുടെ അവസ്ഥയെ സംബന്ധിച്ച് തികച്ചും അജ്ഞരാണ്. ഉദാഹരണമായി, ആരോടെങ്കിലും റബ്ബിന്റെ അർഥം ചോദിച്ചാൽ ‘പരിപാലകൻ’ എന്ന് പറയും. എന്നാൽ അവന്റെ ഹൃദയത്തിൽ പരിപാലകന്റെ അവസ്ഥ

യാ അർഥമോ രൂപം കൊള്ളുകയില്ല. അല്ലാഹുവിന്റെ ഗുണനാമങ്ങൾ (സിഫാത്ത്) അറിയുകയെന്നതിന്റെ ഉദ്ദേശ്യം നാമങ്ങളോ അർഥങ്ങളോ ഓർത്തിരിക്കുക എന്നല്ല. അല്ലാഹുവിന്റെ നാമങ്ങൾ നാവിൽ വരുമ്പോൾ അല്ലെങ്കിൽ കാതിൽ കേൾക്കുമ്പോൾ തന്നെ അതിന്റെ അവസ്ഥാവിശേഷങ്ങളും ഹൃദയത്തിൽ ഉൽഭൂതമാകണം. ഉദാഹരണത്തിന്, റഹ്മാൻ എന്നതിന്റെ അർത്ഥം, ആവശ്യപ്പെടാതെ നല്കുന്നവൻ എന്നാണ്. ഈ വാക്ക് നാവിൽ വരുമ്പോൾ തന്നെ ഹൃദയത്തിൽ 'ചോദിക്കാതെ നല്കുന്നവൻ' എന്ന യഥാർത്ഥ ആശയം അതായത് അല്ലാഹു നമ്മുടെ അധ്വാനം കൂടാതെ നമുക്ക് തന്നനുഗ്രഹിച്ചിട്ടുള്ള ഔദാര്യങ്ങൾ വൈദ്യുതി പ്രവാഹം പോലെ നമ്മുടെ മുന്നിലൂടെ അല്ലെങ്കിൽ നമ്മുടെ ഹൃദയദൃഷ്ടിയിലൂടെ കടന്നു പോകണം. അല്ലാഹുവിന്റെ ഈ ഗുണം ചിത്രഭാഷയിലൂടെ നമ്മുടെ മുന്നിൽ പ്രകടമാകണം. ഈ കഴിവ് കരസ്ഥമായിട്ടില്ലാത്തവർ അല്ലാഹുവിന്റെ പൂർണമായ അവസ്ഥാരൂപം ഹൃദയത്തിൽ സംജാതമാകുന്നതിനായി സ്വയം ചിന്തിച്ച് ഈ വിശദീകരണങ്ങൾ സ്വന്തം ഹൃദയത്തിൽ കൊണ്ടുവരിക. അല്ലാഹുവിന്റെ ഏതെങ്കിലും ഗുണത്തിന്റെ അർത്ഥം ചോദിക്കുമ്പോൾ പറയുമെങ്കിലും അതിന്റെ ആശയം ചോദിച്ചാൽ നിശബ്ദരാകുന്നവരാണ് അധികം ആളുകളും. അവരുടെ അവസ്ഥ ഈ പദ്യശകലം ബാഹ്യാർഥത്തിൽ ധരിച്ചവനെ പോലെയാണ്, അതായത്

ہم ہوئے تم ہوئے کہ میر ہوئے
اُس کی زلفوں کے سب اسیر ہوئے

**ഹം ഹുവേ തും ഹുവേ കെ മീർ ഹുവേ**
**ഉസ് കി സുൽഫോം കെ സബ് അസീർ ഹുവേ**

ഞങ്ങളെയും നിങ്ങളെയും മീർ സാഹിബിനെയും അവളുടെ മുടിയിൽ കെട്ടി ജയിലിൽ കൊണ്ട് പോയി.*

---

*മേൽ കവിതാശകലത്തിന്റെ യഥാർത്ഥ അർത്ഥം മീർ സാഹിബടക്കം നമ്മളെല്ലാവരും അവളുടെ മുടിയുടെ അഴകിൽ ആകൃഷ്ടരായി പോയി എന്നാണ്.

ചുരുക്കത്തിൽ വാക്കുകളോടൊപ്പം അതുമായി ബന്ധപ്പെട്ടുകിടക്കുന്ന ശരിയായ അവസ്ഥയും സംജാതമാകുന്നതുവരെ, വാക്കുകളുടെ അർഥം മാത്രം അറിഞ്ഞതുകൊണ്ട് കാര്യമായില്ല. അതുകൊണ്ട് ദൈവത്തിന്റെ ഓരോ ഗുണത്തിന്റെയും അർഥം അറിയുകയെന്നത് മനുഷ്യന് അനിവാര്യമാണ്. ആ ഗുണത്തിന്റെ സകലമാന അവസ്ഥയും അവന്റെ ഹൃദയത്തിൽ ഇറക്കുന്നതിനായി അത് വിശദീകരിക്കുകയും വേണ്ടതാണ്. ഉദാഹരണത്തിന്, റബ്ബ് എന്ന പദത്തിന്റെ അർഥം സൃഷ്ടിക്കുന്നവൻ, ജനിപ്പിച്ച് അഭിവൃദ്ധി നല്കുന്നവൻ എന്നാണ്. അഭിവൃദ്ധി നൽകുക എന്നതിന്റെ അർഥം എന്താണ്? എങ്ങനെയാണ് ഏതെല്ലാം തരത്തിലാണ് പുരോഗതി നൽകുന്നത് എന്നീ കാര്യങ്ങൾ വിശദീകരിച്ച് മനസ്സിലാക്കുക. ഈ ഗുണനാമത്തിന്റെ പൂർണമായ ആശയവും അവ സ്ഥയും ഹൃദയത്തിൽ ഉൽഭൂതമാകുന്നതുവരെ അതിനെ വിശദീകരിച്ചുക്കൊണ്ടിരിക്കുക.

ചുരുക്കത്തിൽ, അല്ലാഹുവിന്റെ ഗുണനാമങ്ങൾ തന്നിൽ സന്നിവേശിപ്പിക്കാൻ ആഗ്രഹിക്കുന്ന ഒരാൾക്ക് ഈ ഗുണനാമങ്ങളുടെ ഉദ്ദേശ്യം എന്താണെന്ന് അറിഞ്ഞു കഴിയുമ്പോൾ മാത്രമാണ് അതിന്റെ യഥാർഥ അറിവ് കരസ്ഥമാകുന്നത്. ദൈവീകഗുണങ്ങളുടെ യഥാർഥ അറിവ് കരസ്ഥമായി കഴിഞ്ഞാൽ പിന്നെ നന്മയുടെയും തിന്മയുടെയും അറിവ് സ്വയം സംജാതമാകുന്നതാണെന്ന് നല്ലവണ്ണം ഓർക്കുക. കാരണം ഈ ഗുണനാമങ്ങളെ അവലംബമാക്കി അതനുസരിച്ച് പ്രവർത്തിക്കുന്നതിന്റെ പേരാണ് നന്മയെന്നത്. ഇതിനെ ഉപേക്ഷിച്ചുക്കൊണ്ട് ഇതിനെതിരിൽ പ്രവർത്തിക്കുന്നതിന്റെ പേരാണ് തിന്മ. അല്ലാഹുവിന്റെ ഗുണനാമങ്ങൾക്കനുസൃതമായി തങ്ങളുടെ കർമങ്ങളെ മാറ്റുകയും അതിന് വിപരീതമായി വരുന്ന കാര്യങ്ങളിൽനിന്ന് വിട്ടു നില്ക്കുകയും ചെയ്യുക എന്നതാണ് വിശുദ്ധ ഖുർആനിൽ അടിസ്ഥാനപരമായി പറഞ്ഞിട്ടുള്ളത്. നന്മയുടെയും തിന്മയുടെയും എത്ര കണ്ട് വിവരണങ്ങൾ ഉണ്ടോ അതെല്ലാം ഇതിന്റെ വിശദീകരണങ്ങളും വ്യഖ്യാനങ്ങളും ആണ്. അധികം ആളുകൾക്കും നന്മ തിന്മകൾ എന്താണെന്ന് അറിയാത്തതിനാൽ പലപ്പോഴും തിന്മയെ നന്മയായും

നന്മയെ തിന്മയായും തെറ്റിദ്ധരിക്കുന്നു. അല്ലാഹുവിന്റെ ഗുണനാമങ്ങൾ ഏതു കാര്യത്തെയാണ് ഉദ്ദേശിക്കുന്നത് അത് അവർക്കറിയില്ലെന്നതാണ് അതിന്റെ കാരണം.

## നന്മതിന്മകളുടെ വ്യതിരിക്തത

എന്നാൽ നന്മ തിന്മകളെക്കുറിച്ച് അറിവ് നേടിയിട്ടുള്ളവരും ഒരു പരിധിവരെ ഹിതവും അഹിതവുമായ കാര്യങ്ങളുടെ വിശദീകരണം അറിയുന്നവരും ലോകത്ത് ഉണ്ടായിരിന്നിട്ടും അതനുസരിച്ച് പ്രവർത്തിക്കാൻ അവർക്കു സാധിക്കുന്നില്ല. ഇതിനുള്ള പരിഹാരമെന്താണ്? അവർക്ക് ദൈവീകജ്ഞാനവും ആത്മശുദ്ധിയും കരഗതമാവുന്നതിന്, അവരുടെ ആഗ്രഹമനുസരിച്ച് അല്ലാഹു അനുവദിച്ചു തന്ന കർമങ്ങൾ പ്രകാരം പ്രവർത്തിക്കാനും അവരെ തടഞ്ഞ കാര്യങ്ങളിൽ നിന്ന് വിട്ടുനില്ക്കാൻ കഴിവു കിട്ടുന്നതിനുമായി അവർ എന്തു മാർഗമാണ് സ്വീകരിക്കേണ്ടത്?

ദൈവീക ജ്ഞാനം കരസ്ഥമാക്കാനായി ഒട്ടും പരിശ്രമിക്കാത്തവർക്ക് ദൈവത്തിന്റെ ഗുണങ്ങളെക്കുറിച്ച് ഒരു തരത്തിലുള്ള അറിവും ഉണ്ടാവുകയില്ല. അത്തരക്കാർക്ക് അല്ലാഹുവിനെക്കുറിച്ചുള്ള അറിവ് നല്കുക എന്നതാണ് പരമപ്രധാനമായ കാര്യം. എന്നാൽ ദൈവത്തെ അഗീകരിക്കുന്നവരും ഇസ്‌ലാമിനെ അനുധാവനം ചെയ്യുന്നവരും, ദൈവസാമിപ്യവും, ജ്ഞാനവും കരസ്ഥമാകണമെന്ന് ആഗ്രഹിക്കുന്നവരുമാണ് ഇന്നത്തെ എന്റെ അഭിസംബോധകർ.

അതിനാൽ നമുക്ക് ആദ്യം ഇവരുടെ പ്രശ്നത്തെപ്പറ്റി തന്നെ ചിന്തിക്കാം, അവരുടെ മാർഗത്തിൽ എന്തൊക്കെ തടസ്സങ്ങളാണ് ഉള്ളതെന്നും അവയെ എങ്ങനെ ദൂരീകരിക്കാമെന്നും നോക്കാം.

## ദൈവീക ഗുണങ്ങൾ സ്വായത്തമാക്കാനുള്ള മാർഗം

ദൈവീകജ്ഞാനം കരസ്ഥമാക്കാനായിട്ടുള്ള ഏക മാർഗം ദൈവീക സ്വഭാവങ്ങൾ തന്നിൽ സന്നിവേശിപ്പിക്കുകയെന്നതാണെന്ന് ഞാൻ പറഞ്ഞുവല്ലോ. എന്നാൽ മനുഷ്യഹൃദയം തിന്മകളിൽ നിന്ന് പരമപരിശുദ്ധമാകുന്നതുവരെ മനുഷ്യനിൽ ദൈവീക ഗുണങ്ങൾ ഉണ്ടാക്കിയെടുക്കുക സാധ്യമല്ല. ദൈവീകജ്ഞാനലബ്ധിക്ക് തടസ്സമാകുന്ന ഒന്നാമത്തെ കാര്യം ഒരാൾ പാപഗ്രസ്തനായിത്തീരുന്നുവെന്നതാണ്.

## പാപത്തിന് വിധേയമായിത്തീരുന്ന മൂന്നു രീതികൾ

**മൂന്ന് വിധത്തിലാണ് പാപത്തിന് അടിപ്പെടുന്നത്.**

ഒന്നാമത്തേത്, ചില വ്യക്തികൾക്ക് ചില തിന്മകളെക്കുറിച്ച് വേണ്ട ജ്ഞാനമില്ലാത്തതിനാൽ പാപത്തിനു കീഴ്പ്പെട്ടുപോകുന്നു. വലുതും അറിയപ്പെട്ടതുമായ തിന്മകൾ എല്ലാവർക്കും അറിയാമെന്നതിനാൽ അതിനെക്കുറിച്ച് ഒരു തരത്തിലുള്ള സംശയവുമില്ല.കളവ്, കൊള്ള, വ്യഭിചാരം,വ്യാജം തുടങ്ങിയ തിന്മകളിൽനിന്നു രക്ഷപ്പെട്ടു നി ല്ക്കേണ്ടതാണെന്ന് എല്ലാവർക്കും അറിവുള്ളതാണ്. എന്നാൽ എല്ലാ രീതിയിലും പൂർണമാകാത്ത ഒരു ഭവനം സുരക്ഷിതമല്ല. ഏതുപോലെ, നാലു വശവും മതിൽ പണിതതിനു ശേഷം മേൽ ക്കൂര ഇല്ലെങ്കിൽ ആ ഭവനം മഴയിൽനിന്നും വെയിലിൽ നിന്നും സുരക്ഷിതമായിരിക്കുകയില്ലയോ അത് പേലെയാണിത്. അത് പൂ ർണമാകുന്നതിന് മേൽക്കൂരയും വെന്റിലേഷനും ജനലുകളും വേണ്ടതാണ്. ഇതുപോലെ തിന്മകളുടെ എല്ലാ ഭാഗങ്ങളെയും ശ്രദ്ധിക്കാതെ മനുഷ്യന് പൂർണമായ രീതിയിൽ പരിശുദ്ധനായി ത്തീരാൻ സാധിക്കുന്നതല്ല. ഗഹനവും അഗാധവുമായ പഠനവും, കഠിനമായ പരിശ്രമവുമില്ലാതെ ഗോപ്യമായിട്ടുള്ള തിന്മകളെ ക്കുറിച്ചുള്ള അറിവ് ലഭ്യമാവുകയില്ല. എല്ലാ കർമങ്ങൾക്കും സംരക്ഷണം നല്കുന്നതിനായി ചില കാര്യങ്ങൾ ഉള്ളതുപോ ലെ അലങ്കാരത്തിനായും ചില കാര്യങ്ങൾ ഉണ്ട്. ഭംഗി പ്രദാനം ചെയ്യുന്ന കാര്യങ്ങൾ വിട്ടു പോവുകയാണെങ്കിൽ അതിൽ കാര്യ മായ പ്രശ്നങ്ങൾ ഒന്നും തന്നെയുണ്ടാകുന്നില്ല. എന്നാൽ, സുരക്ഷ പ്രദാനം ചെയ്യുന്ന കാര്യങ്ങൾ വിട്ടു പോയാൽ ആ സാധനം അപൂ ർണമായി മനസ്സിലാക്കുന്നതാണ്. ഉദാഹരണത്തിന്, ആരെങ്കിലും ഒരു ഭവനം നിർമിക്കുകയാണെങ്കിൽ അതിനു വാതിലുകളും ജന ലുകളും വെന്റിലേഷനുകളും ഒന്നും വെച്ചിട്ടില്ലെങ്കിൽ അതു പൂ ർണമാവുകയില്ല. എന്നാൽ നിലം പൂശുകയോ തേക്കുകയോ ചെയ് തിട്ടില്ലെങ്കിൽ ഭംഗിയുണ്ടാവുകയില്ലെങ്കിലും സുരക്ഷക്ക് ന്യൂന തകൾ ഒന്നും ഉണ്ടാവുകയില്ല. ഇതുപോലെ ചില തിന്മകളെ കുറിച്ച് ബോധമില്ലാത്ത ഒരാൾ താൻ വിജയിക്കുമെന്ന് വിചാ രിച്ചു കൊണ്ട് രാത്രിയും പകലും ഇതിനു വേണ്ടി പരിശ്രമിച്ചു

ക്കൊണ്ടിരുന്നാൽ വിജയം പ്രാപിക്കുകയില്ല. കാരണം ഇതുപോലെ ഊന്നൽ നല്കേണ്ട കാര്യങ്ങളിലേക്ക് ശ്രദ്ധ കൊടുക്കാതെയും, വിട്ടുനില്ക്കേണ്ട കാര്യങ്ങളിൽനിന്ന് അകന്നു നില്ക്കാൻ സാധിക്കാതെയും പൂർണതക്ക് വേണ്ടി പരിശ്രമിക്കുകയെന്നത് തെറ്റല്ലാതെ മറ്റെന്താണ്? എല്ലാ വശങ്ങളെയും ശ്രദ്ധിക്കാതെ കണ്ട് വിജയം കൈവരിക്കുക സാധ്യമല്ല. ചുരുക്കത്തിൽ, ചില തിന്മകളിൽ നിന്ന് അശ്രദ്ധനായിരിക്കുന്ന ഒരാൾ ഒരിക്കലും വിജയിക്കുകയില്ല. ആയതിനാൽ മനുഷ്യന് ആദ്യം തന്നെ എല്ലാ തിന്മകളെയും കുറിച്ച് ബോധമുണ്ടായിരിക്കേണ്ടതാണ്.

പാപിയാകാനുള്ള രണ്ടാമത്തെ കാരണം, മനുഷ്യന് തിന്മയെക്കുറിച്ച് നല്ല ബോധമുണ്ടായിരിന്നിട്ടും ചില സന്ദർഭങ്ങളിൽ ആവേശം അലതല്ലുകയും എല്ലാം മറന്നു കൊണ്ട് തിന്മക്ക് അടിപ്പെട്ട് പോകുകയും ചെയ്യുന്നു എന്നുള്ളതാണ്. ഉദാഹരണത്തിന്, കളവ് പാടില്ലെന്ന് അറിഞ്ഞിട്ടും ചിലപ്പോൾ അതു പറഞ്ഞു പോകുന്നു. പിന്നീട് ആ തിന്മയെക്കുറിച്ച് പശ്ചാതപിക്കുന്നു. ഇതുപോലെ ചീത്ത പറയുന്നത് തെറ്റാണെന്ന് ഒരാൾ മനസ്സിലാക്കിയാലും ചീത്ത പറഞ്ഞു പോകുന്നു. അതിനു ശേഷം അതിന്റെ വിഷമത്തിൽ കരയുകയും ചെയ്യുന്നു. ആദ്യം തിന്മകളെക്കുറിച്ച് അറിവില്ലായിരുന്നു. എന്നാൽ, അടുത്ത തടസ്സം തിന്മകളെക്കുറിച്ച് അറിവുണ്ടായിട്ടും എല്ലാം മറന്നു കൊണ്ട് ചില സമയങ്ങളിൽ ഒരു നിമിഷനേരത്തേക്ക് ആവേശം ഉച്ചിയിൽ എത്തുകയും പാപ ഗ്രസ്ഥനാവുകയും അതിന് ശേഷം സങ്കടപ്പെടുകയും ചെയ്യുന്നു.

ഇവക്കു പുറമെ ചില സന്ദർഭങ്ങളിൽ മനുഷ്യൻ തെറ്റാണെന്ന് ബോധ്യമുള്ള പ്രവൃത്തി തന്നെ ചെയ്യുന്നു എന്നതാണ് പാപിയായിത്തീരുന്ന മൂന്നാമത്തെ രീതി. ആ തെറ്റ്ചെയ്യുമ്പോഴും അത് തെറ്റാണെന്ന് അറിയാം. എന്നാലും ചെയ്ത് പോകുന്നു. ഉദാഹരണത്തിന് നുണ പറയുന്നത് തെറ്റാണെന്ന് ഒരു വ്യക്തി മനസ്സിലാക്കിയിട്ടും അത് പറയുമ്പോൾ അല്ലാഹു തന്നോട് കോപിക്കുമെന്ന് അറിഞ്ഞിട്ടും അവൻ നുണ പറയുന്നു. ഇതുപോലെ പരദൂഷണം തെറ്റാണെന്നും അത് ദൈവത്തിന് അതൃപ്തിയുള്ളതാണെന്ന് അറിഞ്ഞിട്ടും ചില സമയത്ത് അതിൽ നിന്ന് അകന്ന് നിൽക്കാതെ

ആത്മാവ് അവനെ തിന്മയിലേക്ക് നിർബന്ധിപ്പിക്കുന്നു. ഇത്തരത്തിലുള്ള മൂന്ന് തടസ്സങ്ങളാണ് മനുഷ്യന് തിന്മയിൽനിന്ന് രക്ഷിച്ചു നിർത്തുന്നതിന് അഭിമുഖീകരിക്കേണ്ടി വരുന്നത്.

ഇർഫാനെ ഇലാഹി കരസ്ഥമാക്കാൻ രണ്ടാമത്തെ കാൽവെപ്പ് എടുക്കുന്നതിനു വേണ്ടി ഈ മൂന്ന് തടസ്സങ്ങളും അകറ്റേണ്ടത് വളരെ അനിവാര്യമാണ്. ഞാൻ ഈ തടസ്സങ്ങളെ ദൂരീകരിക്കേണ്ട പ്രതിവിധി വിശദീകരിക്കുന്നതിനു മുമ്പായി അടിസ്ഥാനപരമായ ഒരു ചികിത്സയെ കുറിച്ച് പറയുകയാണ്. ഒരു കർമ്മം തിന്മയാണെന്ന് മനസ്സിലാകാത്ത ആദ്യഗണത്തിൽ പെട്ട വ്യക്തികളെ മാറ്റി നിറുത്തി മറ്റു രണ്ട് ഗണത്തിൽ പെട്ട വ്യക്തികളുമായിട്ടാണ് ഇതിന് ബന്ധമുള്ളത്. അധികം ന്യായപ്രമാണമനുസരിച്ചുള്ള തിന്മകൾക്ക് വിധേയരാകുന്നവർ ന്യായപ്രമാണമനുസരിച്ചുള്ള പാപത്തിന്റെ കുറ്റവാളികൾ ആകുന്നില്ല. മറിച്ച് അവർ ഏതെങ്കിലും ശാരീരികമായ രോഗത്തിന്റെ അടിമകൾ ആയിരിക്കുമെന്ന കാര്യം പ്രവാചകന്മാരെയും ഔലിയാക്കളെയും കൂടാതെ ഇന്നു ലോകത്ത് വളരെ കുറച്ച് പേർ മാത്രമേ മനസ്സിലാക്കിയിട്ടുള്ളു. ഒരു പ്രകാരത്തിൽ പറഞ്ഞാൽ ആരും തന്നെ മനസ്സിലാക്കിയിട്ടില്ലാ എന്ന് വിലയിരുത്തേണ്ടി വരും. വളരെ വിശാലമായ ഈ വിഷയത്തെകുറിച്ച് അല്ലാഹു എനിക്ക് പ്രത്യേകമായ അറിവ് പ്രദാനം ചെയ്തിട്ടുണ്ട്. ഇതിനെകുറിച്ച് വിശദമായി എഴുതണമെന്ന് ഞാൻ ഉദ്ദേശിക്കുന്നു. ഈ അറിവ് പൂർണ്ണമാകുമ്പോൾ ആത്മീയരോഗികളെന്ന് പറയപ്പെടുന്നവർ ഭൗതിക ഡോക്ടർമാരുടെ അടുത്ത് പോകുന്നതാണ്. ഈ കാലത്ത് വലിയ വലിയ ഡോക്ടർമാരുടെ ശ്രദ്ധയും ഈ ഭാഗത്തേക്ക് തിരിഞ്ഞിട്ടുണ്ടെങ്കിലും അവരുടെ ഗവേഷണങ്ങൾ ഇതുവരെ ശൈശവഘട്ടത്തിൽ തന്നെയാണ്. എന്നാൽ, അല്ലാഹുവിന്റെ അനുഗ്രഹത്താൽ ഇതിനെ സംബന്ധിച്ച് എനിക്ക് നല്കപ്പെട്ടിട്ടുള്ള അറിവ് അവരുടെ ഗവേഷണങ്ങളെക്കാൾ വളരെ വിശാലമാണ്. എനിക്ക് മുമ്പ് ആർക്കും നല്കപ്പെടാത്ത പുതിയ അറിവൊന്നുമല്ലാ ഇത്. അല്ലാഹുവിന്റെ ഭക്തരും പ്രിയപ്പെട്ടവരുമായ ദാസൻമാർക്കും ഈ അറിവ് നല്കിക്കൊണ്ടിരുന്നിട്ടുണ്ട്. വിശുദ്ധഖുർആനിലും വിവരിച്ചിട്ടുണ്ട്. ഇതിനെ സംബന്ധിച്ച് ഹദ്റത്ത് മസീഹ് മൗഊദ്(അ)ന്

നല്കിയിട്ടുള്ള അറിവുകൾ തന്റെ ഗ്രന്ഥങ്ങളിൽ താത്ത്വികമായി അദ്ദേഹം വിവരിച്ചിട്ടുണ്ട്. എന്നാൽ, സാധാരണ ജനങ്ങൾ ഇതിനെ കുറിച്ച് മനസ്സിലാക്കുകയോ അതിൽ നിന്ന് പ്രയോജനങ്ങൾ എടുക്കുകയോ ചെയ്തിട്ടില്ലാ എന്നത് വളരെ ഖേദകരം തന്നെയാണ്. അല്ലാഹു വിശാലമായ രീതിയിൽ ഇതിനെ കുറിച്ച് എനിക്ക് അറിവ് നല്കിയിരിക്കുന്നു. ഇതിനെ സംബന്ധിച്ച് ഗവേഷണങ്ങൾ നടത്തിയപ്പോൾ, ചില പാപികൾ ഭൗതിക ഭിഷഗരൻമാരുടെ അടുത്തും, മറ്റു ചിലർ ആത്മീയസിദ്ധന്മാരുടെ അടുത്തും പോകണമെന്ന തരത്തിൽ ശരിഅത്ത്പരമായ തിന്മകളെ തരം തിരിക്കണമെന്ന നിഗമനത്തിലാണ് ഞാൻ എത്തിച്ചേർന്നിട്ടുള്ളത്. ചില മനുഷ്യർ ശരിഅത്ത്പരമായ തെറ്റുകൾ ചെയ്യുന്നത് ശാരീരികമായ അസുഖങ്ങൾ കാരണത്താലായിരിക്കും എന്നതിനെ കുറിച്ചും ഞാൻ ഗവേഷണം നടത്തിയിട്ടുണ്ട്. എങ്ങനെയുള്ളവരാണ് ഭൗതിക ഡോക്ടർമാരുടെയും, ആത്മീയ ഡോക്ടർമാരുടെയും അടുത്ത് പോകേണ്ടതെന്ന കാര്യത്തിൽ വ്യക്തമായ തീരുമാനം ഉണ്ടാകുമ്പോൾ മാത്രമാണ് ഗവേഷണങ്ങൾ സമർപ്പിക്കാൻ സാധിക്കുകയുള്ളു. ഒരാളുടെ വളരെ ചെറിയ കാര്യം പോലും മറ്റൊരാളിൽ പ്രഭാവം ചെലുത്തുന്ന രീതിയിൽ ആത്മാവും ശരീരവും തമ്മിൽ വളരെ ശക്തമായ ബന്ധമുണ്ട് എന്നതാണ് വാസ്തവം. ഹദ്റത്ത് മസീഹ് മൗഊദ്(അ) ഇതിനെ സംബന്ധിച്ച് വിശദീകരിച്ചുക്കൊണ്ട്, ശരീരത്തിന് അസുഖം ബാധിക്കുമ്പോൾ ആത്മാവിനെയും അത് ബാധിക്കുമെന്ന് പറഞ്ഞിട്ടുണ്ട്. കഠിനമായ വേദനയും വിഷമവും ഉണ്ടാകുമ്പോൾ മനുഷ്യന് സമാധാനചിത്തനായി പ്രാർഥിക്കാൻ സാധിക്കാത്തത് ആത്മാവിന്റെ രോഗമല്ലേ? തീർച്ചയായും അതുതന്നെയാണ്. എന്നാൽ ഇതിന്റെ ചികിത്സ ഭൗതിക ഡോക്ടറുടെ അടുത്താണ്; ആത്മീയ സിദ്ധന്റെ അടുത്തല്ല. പൂർവ്വികർ എഴുതിയ ഇക്കാര്യങ്ങൾ ഇപ്പോൾ അല്ലാഹു എനിക്ക് മനസ്സിലാക്കിതന്നിരിക്കുകയാണ്. ഭൗതിക വസ്തുക്കളുടെ ശേഖരങ്ങൾ അവസാനിക്കാതെ അത് ദിനംപ്രതി അധികമായി വെളിപ്പെട്ടുക്കൊണ്ടിരിക്കുന്നതുപോലെ സമയാസമയത്ത് ഈ ആത്മീയ അറിവുകൾ വെളിപ്പെട്ടുക്കൊണ്ടിരിക്കുന്നു. ഇത്തരം അറി

വുകളുടെ കവാടങ്ങൾ അല്ലാഹു ഇക്കാലത്ത് ഹദ്റത്ത് മസീഹ് മൗഊദ്(അ) മുഖേനയാണ് തുറന്നിരിക്കുന്നത്. അദ്ദേഹത്തിന് ശേഷം അദ്ദേഹത്തിന്റെ ഖലീഫമാർ കൂടുതലായി ഇതിനെ വിശദീകരിക്കുന്നതാണ്. എനിക്ക് ഇത് വിശദീകരിക്കാൻ അവസരം കിട്ടുമോയെന്ന് അറിയില്ല. ഇപ്പോഴും ഞാൻ മരുന്നു കഴിച്ചിട്ടാണ് പ്രസംഗത്തിനായി നില്ക്കുന്നത് എന്നാൽ നിങ്ങൾ ഇക്കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കണമെന്ന് ഞാൻ നിർബന്ധമായും പറയുകയാണ്.

## വൈദ്യശാസ്ത്രത്തിലൂടെ ചില ആത്മീയരോഗങ്ങൾക്ക് പരിഹാരം സാധ്യമാണ്

ഭൗതിക വൈദ്യൻമാരെക്കൊണ്ട് ചികിത്സിക്കാൻ സാധിക്കുന്ന അനവധി ആത്മീയ രോഗങ്ങൾ ഉണ്ട്. വിശുദ്ധ ഖുർആൻ വായിക്കുകയും മനസ്സിലാക്കുകയും അതനുസരിച്ച് പ്രവർത്തിക്കാൻ ശ്രമിക്കുകയും ചെയ്യുന്ന ഒരാളിൽ നിന്ന് ചില തിന്മകൾ പ്രകടമാകാറുണ്ട്. അങ്ങനെയുള്ള ഒരു വ്യക്തി തനിക്ക് എന്തെങ്കിലും തരത്തിൽ നാഡീസംബന്ധമായ രോഗം ഉണ്ടാകാം എന്ന് സംശയിച്ചുക്കൊണ്ട് ഭൗതിക വൈദ്യനിൽ നിന്ന് തന്റെ ആരോഗ്യത്തെ കുറിച്ച് അഭിപ്രായം തേടേണ്ടതാ ണ്. ഇപ്പോൾ നമ്മുടെ രാജ്യത്ത് നാഡീ സംബന്ധമായ രോഗങ്ങളുടെ ചികിത്സയിലേക്ക് വൈദ്യൻമാർ വളരെ കുറച്ച് ശ്രദ്ധയെ കൊടുക്കുന്നുള്ളു. എന്നാൽ നാഡീ സംബന്ധമായ ചികിത്സയിലൂടെ മനുഷ്യന് തന്റെ ആത്മീയതയിൽ വ്യക്തമായ പുരോഗതി അനുഭവിച്ചറിയാനും, തിന്മകളിൽ നിന്ന് അകന്ന് നില്ക്കാനുമുള്ള ശക്തി അവനിൽ ഉൽഭൂതമാക്കുവാനും, തന്റെ വികാരങ്ങളെ നിയന്ത്രിച്ച് നിർത്താനുമുള്ള സാധ്യതയുടെ കഴിവിനെ അവന് തിരിച്ചറിയാനും കഴിയുമെന്നാണ് ഞാൻ പ്രതീക്ഷിക്കുന്നത്. എന്നാൽ സദാ തിന്മയിൽ നിന്ന് അകന്ന് നിൽക്കാൻ കഴിയാതെ വരുന്നത് ശാരീരികപീഡയുടെ ഫലമായിട്ടായിരിക്കുമെന്ന് കരുതുന്നത് ശരിയല്ലയെന്ന കാര്യവും ഓർത്തിരിക്കണം. എന്നാൽ സാധാരണയായി അങ്ങനെ ആകാറുമുണ്ട്. ചിലപ്പോൾ ശിക്ഷയായിട്ടും മറ്റു ചിലപ്പോൾ ശീലമെന്നനിലക്കും മനുഷ്യനിൽ ഈ അവസ്ഥ സംജാതമാകാറുണ്ട്. മേൽ പറഞ്ഞ രണ്ട് അവസ്ഥകളിൽ ആദ്യം പറഞ്ഞ അവസ്ഥക്കുള്ള ചികിത്സ ആത്മീയ ചികിത്സയിൽ

നൈപുണ്യം കരസ്ഥമാക്കിയവർക്ക് മാത്രമേ ചെയ്യാൻ കഴിയുക യുള്ളു. രണ്ടാമത് പരാമർശിച്ച ചികത്സ ആത്മീയനൈപുണ്യം നേടിയവർക്കും മന:ശാസ്ത്ര വിദഗ്ധർക്കും നടത്താവുന്നതാണ്. എന്നാൽ ഇതൊരു പൊതുതത്ത്വമായി എടുക്കരുത്. ഒരാൾ തെറ്റിൽ നിന്ന് രക്ഷപ്പെടാൻ ശ്രമിച്ചിട്ടും രോഗം കാരണത്താൽ അയാൾ ക്ക് അതിൽനിന്ന് രക്ഷപെടാൻ കഴിയുന്നില്ലെങ്കിൽ പിന്നെ അ യാൾക്ക് ശിക്ഷ എന്തിനാണ് എന്ന് ആരെങ്കിലും ചോദിച്ചാൽ അതിനുള്ള മറുപടി അയാൾ എന്തുകൊണ്ട് ചികിത്സ നടത്തി യില്ല അതു കൊണ്ടാണ് ശിക്ഷ എന്നതാണ്. ഇത് അയാളുടെ തെറ്റാണ് മറ്റാരുടെയും അല്ല. എനിക്ക് സമയം ലഭിച്ചാൽ ഈ ഗവേഷണം ഞാൻ പൂർത്തീകരിക്കുന്നതാണ്. എന്നാൽ എനി ക്ക് പൂർത്തീകരിക്കാൻ കഴിഞ്ഞില്ലെങ്കിൽ ആത്മീയ രോഗത്തിന് ഭൗതികവൈദ്യൻ മുഖേന ചികിത്സ സാധ്യമാണെന്ന കാര്യം മുൻ നിറുത്തി നിങ്ങൾ സ്വന്തം നിലയിൽ പരിശ്രമിച്ചുകൊണ്ടിരിക്കണ മെന്ന കാര്യം നിങ്ങൾ ഓർമ്മയിൽ വെച്ചുകൊള്ളുക. ലോകത്ത് ഒരു വിപ്ലവം സംജാതമാക്കുന്നതിനും ലോകം അഭിവൃദ്ധിയിൽ ഒരുപടി മുന്നിൽ എത്തുന്നതിനുമായി ഈ ഭാഗത്ത് ശ്രദ്ധിക്കുന്നവ രെയും അതിനു വേണ്ടി പരിശ്രമിക്കുന്നവരെയും നിങ്ങൾ നിങ്ങ ളുടെ ഗവേഷണങ്ങൾ കൊണ്ട് സഹായിക്കുക. ഈ സന്ദർഭത്തിൽ ഞാൻ ഇത്ര മാത്രം പറയാം. ചില ആത്മീയരോഗികൾക്കുള്ള ചികി ത്സക്കായി ഏതെങ്കിലും ആത്മീയജ്ഞാനിയുടെയോ അല്ലാഹു വിന്റെ വലി(വരിഷ്ഠദാസൻ) മാരുടെയോ അടുത്ത് പോകേണ്ട തില്ല. മറിച്ച്, ഏതെങ്കിലും വൈദ്യനെയോ ഡോക്ടറേയോ അന്വേ ഷിക്കേണ്ടതാണ്. കാരണം, ഇങ്ങനെയുള്ള രോഗങ്ങൾ ഒന്നുകിൽ മുതുകിന്റെ നാഡീ ബലക്ഷയം കൊണ്ടോ അല്ലെങ്കിൽ തലച്ചോ റിലെ ഞരമ്പുകളുടെ ന്യൂനതക്കൊണ്ടോ അതുമല്ലെങ്കിൽ പ്രത്യേ കമായ ചില രോഗങ്ങൾ കാരണമായോ ഉണ്ടാകുന്നതായിരിക്കും. ഉദാഹരണത്തിന് വ്യഭിചാരം ചില സന്ദർഭങ്ങളിൽ ധാർമികമോ മതപരമോ ആയ കുറ്റമാവുകയില്ല, ഏതെങ്കിലും പ്രത്യേകമായ തലച്ചോറിലെ രോഗത്തിന്റെ ഫലമായിരിക്കും. ഇതുപോലെ ചില കൊള്ളയും, കളവുകളും, വ്യാജവും ചില പ്രത്യേകമായ ന്യൂനത

കൾ നിമിത്തമായിട്ടായിരിക്കും വെളിപ്പെടുന്നത്. ഇതിന്റെയൊക്കെ ചികിത്സ ശാരീരിക ചികിത്സയിലൂടെയല്ലാതെ ആത്മീയപരമായ പരിശീലനം കൊണ്ട് നല്ല രീതിയിൽ സാധ്യമല്ല. എന്റെ ഗവേഷണം ഇതുവരെ പൂർണമായിട്ടില്ലാത്തതിനാൽ ഇപ്പോൾ വിശദമായി വിവരിക്കുക സാധ്യമല്ല. അതുകൊണ്ട് മറ്റൊരു സമയത്തേക്ക് എനിക്ക് തന്നെയോ അല്ലെങ്കിൽ അല്ലാഹു ഇതു വിശദീകരിക്കാൻ കഴിവു നല്കുന്ന നിങ്ങളിൽ നിന്നുള്ള ആർക്കെങ്കിലും വേണ്ടിയോ മാറ്റി വെക്കുകയാണ്.

## പാപത്തിൽ നിന്ന് രക്ഷ പ്രാപിക്കാനുള്ള പ്രതിവിധി

ചില സന്ദർഭങ്ങളിൽ പാപങ്ങൾക്കുള്ള ചികിത്സ ശാരീരിക ചികിത്സയിലൂടെ ചെയ്യാൻ സാധിക്കുമെന്ന അടിസ്ഥാനതത്ത്വത്തെ വിവരിച്ചതിനു ശേഷം തിന്മകളിൽനിന്നും പാപങ്ങളിൽനിന്നും രക്ഷനേടാൻ സ്വീകരിക്കേണ്ട രണ്ടാമത്തെ മാർഗ്ഗങ്ങളെ കുറിച്ച് വിവരിക്കുകയാണ്. പാപങ്ങളിൽ നിന്ന് രക്ഷനേടുന്നതിനുള്ള ഒന്നാമത്തെ ഉപായം മനുഷ്യൻ തന്റെ കഴിഞ്ഞ കാല കണക്കുകൾ ശരിയാക്കുകയെന്നതാണ്.

ഇർഫാൻ കരസ്ഥമാക്കാൻ ആഗ്രഹിക്കുന്ന അധികം ആളുകളും ഇക്കാര്യം ശ്രദ്ധിക്കാറില്ലാത്തതിനാൽ അവർക്ക് വിജയിക്കാൻ സാധിക്കുന്നില്ല. ഇർഫാൻ കരസ്ഥമാക്കാൻ അവർ ശ്രമിക്കാറുണ്ടെങ്കിലും ചീത്ത വസ്തുവിൽ നല്ല സാധനം കൂട്ടി കലർത്തിക്കൊണ്ടുള്ള രീതിയാണ് അവർ സ്വീകരിക്കുന്നത്. കേടായ പാലിൽ ശുദ്ധമായ പാൽ ഒഴിക്കുന്നവനെ പോലെയാണത്. കുറച്ച് കേടായ പാലിൽ ശുദ്ധമായ പാൽ എത്രയധികം ഒഴിച്ചാലും അത് കേടായി തന്നെ പോകുന്നു. ഏറ്റവും വലിയ തെറ്റ് പ്രഥമ നിബന്ധന തന്നെ ജനങ്ങൾ പാലിക്കുന്നില്ലെന്നതാണ്. ഒന്നാമതായി, തന്റെ പൂർവ്വകാല കണക്കുകൾ ശരിയാക്കേണ്ടതാണ്. പിന്നെ കാലടികൾ മുന്നോട്ട് വെക്കേണ്ടതാണ്. കാരണം, കണക്ക് പുസ്തകത്തിൽ ആദ്യം തന്നെ പിശകാണെങ്കിൽ പിന്നെ അതിൽ എത്ര കൂട്ടിചേർത്താലും അതിന്റെ ആകെ തുക തെറ്റായിട്ടു തന്നെയായിരിക്കും ഉണ്ടാകുക. എന്നാൽ, ആകെ തുക ആദ്യമെ തന്നെ ശരിയാണെങ്കിൽ പിന്നെ കണക്കുകൾ എല്ലാം ശരിയായിക്കൊണ്ടേയിരിക്കും. ഏതെങ്കിലും ഒരാൾ അല്ലാഹുവിന്റെ

സാമീപ്യവും ജ്ഞാനവും കരസ്ഥമാക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ ആദ്യം അയാൾ തന്റെ തെറ്റി കിടക്കുന്ന കണക്ക് ശരിയാക്കേണ്ട താണ്. അയാൾ തൗബ ചെയ്യുകയെന്നതാണ് അതിനുള്ള മാർഗ്ഗം.

## തൗബ ദൈവീകജ്ഞാനം കരസ്ഥമാക്കാനുള്ള ആദ്യപടി.

ദൈവീക ജ്ഞാനം കരസ്ഥമാക്കാനുള്ള ഏറ്റവും അനിവാര്യവും പ്രഥമവുമായ പടി തൗബ ചെയ്യുകയെന്നതാണ്. ഇത് വളരെ നിസ്സാരമായ കാര്യമാണെന്നും ഞങ്ങൾ ദിവസവും തൗബ ചെയ്യാറുണ്ടെന്നും പറയരുത്. ദിവസവും ചെയ്യുന്ന തൗബയെയല്ല ഞാൻ ഇവിടെ ഉദ്ദേശിക്കുന്നത്. അതൊന്ന് വേറെ തന്നെയാണ്. ഞാൻ അതിനെ കുറിച്ച് വ്യക്തമാക്കുന്നതാണ്. ഇർഫാനെ ഇലാഹി കരസ്ഥമാക്കുന്നതിന് ഏറ്റവും പ്രഥമ നിബന്ധന തൗബയാകുന്നു. എന്നാൽ, വായ കൊണ്ട് തൗബ തൗബയെന്ന് പറയുന്നതുകൊണ്ട് തൗബയാകുകയില്ല. അതിന് ഏഴു കാര്യങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്. ഏതു വരെ അത് ഉണ്ടായിത്തീരുന്നില്ലയോ അതുവരെ അത് യഥാർത്ഥ തൗബ ആവുകയില്ല. ആ കാര്യങ്ങൾ താഴെ കൊടുക്കുന്നു.

## തൗബയുടെ ഏഴു നിബന്ധനകൾ

1. കഴിഞ്ഞ കാല പാപങ്ങളെ കുറിച്ച് മനുഷ്യന് പശ്ചാത്താപബോധം ഉണ്ടാകണം.അതായത് കഴിഞ്ഞകാല പാപങ്ങളെ തന്റെ സ്മൃതിപഥത്തിൽ സജീവമാക്കിക്കൊണ്ട് അതിനെ ഓർത്ത് ഓർത്ത് ലജ്ജിച്ചു പരവശാകണം

2. കഴിഞ്ഞകാലത്ത് നിർവഹിക്കാൻ കഴിയാതിരുന്ന കടമകൾ കഴിയുന്നത്ര നിർവഹിക്കുകയെന്നതാണ് തൗബയുടെ രണ്ടാമത്തെ പടി. എന്നാൽ ഏതെങ്കിലും കാര്യം നിർവഹിക്കാൻ കഴിയാത്തത് അയാളുടെ നിസ്സഹായ സാഹചര്യമാണ്. ഉദാഹരണത്തിന് നമസ്കരിക്കാതിരുന്നിട്ടുണ്ടെങ്കിൽ ശരീഅത്ത് നിയമത്തിൽ അതു വീണ്ടും നിർവഹിക്കണമെന്ന ആജ്ഞയില്ലാത്തതിനാൽ അതു നിർവഹിക്കാൻ സാധിക്കുകയല്ല. ഇത്തരം സമയങ്ങളിൽ പശ്ചാത്തപിക്കാൻ ഉദ്ദേശിക്കുമ്പോൾ ഏതെങ്കിലും നമസ്കാരത്തിന് സമയമായിട്ടുണ്ടെങ്കിൽ അതു നിർവഹിക്കുക. അല്ലെങ്കിൽ ഹജ്ജ് നിർബന്ധമായ വ്യക്തിയായിരിന്നിട്ടും അതു നിർവഹിച്ചിട്ടില്ലെങ്കിൽ ഇനി ഹജ്ജ് ചെയ്യുക.

അഥവാ സക്കാത്ത് കൊടുത്തിട്ടില്ലെങ്കിൽ പോയക്കാലത്തെ മാറ്റി നിർത്തി നടപ്പുവർഷം സക്കാത്ത് കൊടുക്കുക. ആദ്യം മനുഷ്യൻ കഴിഞ്ഞ തെറ്റുകളെ ഓർത്ത് ലജ്ജിച്ച് പശ്ചാത്തപിക്കുക. പിന്നീട് നിർവഹിക്കാൻ കഴിയുന്ന കഴിഞ്ഞകാല നിർബന്ധ കടമകൾ നിർവഹിക്കുക.

3. ചെയ്തുപോയ പാപങ്ങൾക്കുള്ള പ്രതിവിധി ചെയ്യുക. പ്രതിവിധി കൊണ്ട് ഉദ്ദേശിക്കുന്നത്, ആരെയെങ്കിലും വധിച്ചിട്ടുണ്ടെങ്കിൽ അയാൾക്ക് ജീവൻ നൽകുകയെന്നതല്ല. അല്ലെങ്കിൽ വ്യഭിചരിച്ചിട്ടുണ്ടെങ്കിൽ അത് മടക്കി നൽകുകയെന്നതല്ല. മറിച്ച്, പ്രതിവിധി ചെയ്യാൻ കഴിയുന്ന പാപങ്ങൾക്ക് പ്രതിവിധി കണ്ടെത്തുകയെന്നതാ ണ്. ഉദാഹരണത്തിന്, ആരുടെയെങ്കിലും എരുമയെ മോഷ്ടിച്ചുക്കൊണ്ട് തന്റെ വീട്ടിൽ കെട്ടിയിട്ടുണ്ടെങ്കിൽ അതിനെ അവിടെ നിറുത്താതെ മടക്കി കൊടുക്കുക.

4. ഏതെങ്കിലും ഒരു വ്യക്തിയെ വിഷമിപ്പിച്ചിട്ടുണ്ടെങ്കിൽ ആ വിഷമത്തിന് പരിഹാരം ചെയ്യുന്നതിന് പുറമെ അയാളോട് മാപ്പും ചോദിക്കേണ്ടതാണ്. ദാസൻമാരുടെ പാപത്തിന് ദാസരോട് തന്നെ മാപ്പ് ചോദിക്കണമെന്ന ഒരു നിബന്ധന അല്ലാഹു വെച്ചിട്ടുണ്ട് എന്നത് വളരെ സൂക്ഷമമായ കാര്യമാണ്. അതനുസരിച്ച് ദാസൻ മാപ്പ് കൊടുത്താൽ പിന്നെ അല്ലാഹു അതിനെ കുറിച്ച് ചോദിക്കുന്നതല്ല. ആരെയെങ്കിലും വിഷമിപ്പിച്ചിട്ടുണ്ടെങ്കിൽ അവരുടെ തൃപ്തി നേടാൻ കഴിയുന്നതും ശ്രമിക്കേണ്ടതാണ്. എന്നാൽ, അല്ലാഹു സത്താറാണെന്ന കാര്യം പ്രത്യേകം ഓർത്തിരിക്കണം, അവൻ മനുഷ്യന്റെ വലിയ വലിയ തെറ്റുകൾ മൂടി വെക്കുന്നു. അതുകൊണ്ട് മനുഷ്യൻ അവന്റെ രഹസ്യങ്ങൾ സ്വയം മൂടിവെക്കേണ്ടതാണ്. അല്ലാഹു മൂടി വെച്ചിരിക്കുന്ന പാപങ്ങളെ സ്വയം പരസ്യമാക്കി നടക്കരുത്. ഉദാഹരണത്തിന്, ആരെങ്കിലും മോഷ്ടിച്ചിട്ടുണ്ടെങ്കിൽ ഞാൻ മോഷ്ടിച്ചിട്ടുണ്ടെന്ന് സ്വയം പോയി പറയരുത്. ഇങ്ങനെ ഈ മാർഗത്തിലൂടെ പ്രതിവിധി കാണരുത്. എന്നാൽ മുഖത്തടിക്കുക പോലുള്ള കാര്യങ്ങളാണെങ്കിൽ അതിന് മാപ്പു ചോദിച്ചുക്കൊണ്ട് പ്രതിവിധി തേടാവുന്നതാണ്. അല്ലാഹു മറച്ചു വെച്ച പാപങ്ങളെ സ്വയം വെളിപ്പെടുത്തരുത്.

5. നഷ്ടം വരുത്തിവെച്ചിട്ടുള്ളവർക്ക് കഴിയുന്നത്ര ഔദാര്യം ചെയ്യുക. ഇനി ഒന്നും ചെയ്യാൻ കഴിയുന്നില്ലയെങ്കിൽ ദു:ആയെങ്കിലും ചെയ്യുക. ആരുടെയെങ്കിലും സമ്പത്ത് അനർഹമായി അനുഭവിച്ചിട്ട് അത് തിരിച്ച് നൽകാൻ കഴിവില്ലെങ്കിൽ അല്ലാഹുവേ എനിക്ക് അയാളുടെ സമ്പത്ത് തിരിച്ച് നല്കാൻ കഴിവില്ലാത്തതിനാൽ നീ നിന്റെ ഭാഗത്ത് നിന്ന് അയാൾക്ക് നൽകണമേയെന്ന് ദു:ആ ചെയ്യുക. ഈ രീതിയാണ് ഔലിയാക്കളും (അല്ലാഹുവിന്റെ ഭക്ത ദാസൻമാർ) നിർദേശിച്ചിരിക്കുന്നത്.

6. ഭാവിയിൽ തെറ്റുകൾ ഒന്നും ചെയ്യുകയില്ലെന്ന് ഹൃദയം കൊണ്ട് പ്രതിജ്ഞ ചെയ്യുകയും, ദൃഢമായി തീരുമാനം എടുക്കുകയും ചെയ്യുക. ഇതിനു ശേഷം നിർബന്ധ സാഹചര്യത്തിൽ അകപ്പെട്ടുക്കൊണ്ട് വല്ല തെറ്റും ചെയ്ത് പോയാൽ അത് മറ്റൊരു കാര്യമാണ്. എന്നാൽ തൗബചെയ്യുന്ന സമയത്ത് തെറ്റ് ചെയ്യുകയില്ലയെന്ന് ദൃഢപ്രതിജ്ഞ തീർച്ചയായിട്ടും ചെയ്യേണ്ടതാണ്. രാത്രി പാപം ചെയ്യുകയും പകൽ ഒരു തെറ്റും ചെയ്യുകയില്ലയെന്ന് ദൃഢ പ്രതിജ്ഞ ചെയ്യുകയും ചെയ്യുകയെന്നതല്ല ഇതുകൊണ്ട് ഉദ്ദേശിക്കുന്നത്. മറിച്ച് ദൃഢപ്രതിജ്ഞ ചെയ്യുന്ന നേരത്ത് മനുഷ്യന്റെ ഉദ്ദേശ്യം (നിയ്യത്ത്) ആത്മാർത്ഥപരമായിരിക്കണം. തന്റെ ഭാഗത്തു നിന്ന് പൂർണമായും തെറ്റിൽ നിന്ന് മാറി നില്ക്കാൻ ശ്രമിക്കേണ്ടതാണ്.

7. മനുഷ്യൻ ആത്മാവിനെ നന്മയിലേക്ക് പ്രചോദിപ്പിക്കുകയും നല്ല കാര്യങ്ങൾ ഹൃദയത്തിലേക്ക് പ്രവേശിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യുക. ആത്മാവിനെ നന്മകൾ പ്രവർത്തിക്കാൻ സജ്ജമാക്കുകയും ചെയ്യുക.

അനിവാര്യമായ ഈ ഏഴു കാര്യങ്ങളില്ലാതെ തൗബ പൂർണമാവുകയില്ല. ഇങ്ങനെയുള്ള തൗബയാണോ എല്ലാവരും ചെയ്യുന്നതെന്ന് സ്വയം ചിന്തിച്ചുനോക്കുക. അതല്ല മറ്റേതെങ്കിലും രീതിയിലുള്ള തൗബയാണോ ചെയ്യുന്നത്? തൗബ ചെയ്യാൻ പോകുന്നത് എന്തിനു വേണ്ടിയാണെന്നോ, ഏതുകാര്യത്തെ മുൻനിർത്തിയാണെന്നോ പൊതുവായി ജനങ്ങൾ മനസ്സിലാക്കുന്നില്ല. ഇംഗ്ലീഷുകാർ 'ബെഗ് യുവർ പാർഡൻ' ഞാൻ താങ്കളോട് മാപ്പ് ചോദിക്കുന്നുവെന്ന് പറയുന്നതുപോലെ തൗബയെന്ന വാക്ക് അനി

യന്ത്രിതമായി പെട്ടെന്ന് വായിൽ നിന്നു പുറപ്പെടുന്നു. അപ്പോൾ മാപ്പ് ചോദിക്കുകയാണെന്ന ചിന്ത ഒന്നും അയാൾക്ക് ഉണ്ടാവുക യില്ല. അങ്ങനെയുള്ളവരുടെ തൗബ യഥാർഥ തൗബയെന്ന് പ റയാവതല്ല. അത്തരം തൗബ കൊണ്ട് ഒരു തരത്തിലുള്ള പ്രയോജന വുമില്ല. ഞാൻ പറഞ്ഞ കാര്യങ്ങളെ മുൻനിറുത്തിക്കൊണ്ട് ഓരോ രുത്തരും തന്റെ കഴിഞ്ഞ കാല കണക്കുകൾ ശരിയാക്കുന്നതിന് വേണ്ടി യഥാർഥത്തിലുള്ള തൗബ ചെയ്യേണ്ടതാണ്.കഴിഞ്ഞ കാല കണക്കുകൾ ശരിയാക്കാതെ സംശുദ്ധമായ നിലയിൽ കാര്യ ങ്ങൾ മുന്നോട്ട് പോവുകയില്ല എന്ന് മാത്രമല്ല പഴയ തിന്മകൾ വർധിച്ചുകൊണ്ടുമിരിക്കും. ആയതിനാൽ പഴയ കണക്കുകൾ ശരിയാക്കുന്നതിനായി എല്ലാവരും യഥാർഥ നിലയിൽ തൗബ ചെയ്യേണ്ടതാണ്. ഞാൻ പറഞ്ഞു തന്ന രീതിയിൽ പശ്ചാത്തപി ക്കുകയാണെങ്കിൽ കഴിഞ്ഞ കാല കടങ്ങൾ നീങ്ങി പോകുന്നതാ ണ്. ഒരണ പോലും ബാക്കിയാവുകയില്ല. അതിനു ശേഷം മനു ഷ്യൻ ശ്രമിക്കുകയാണെങ്കിൽ ദൈവീകജ്ഞാനി ആയിത്തീരാൻ സാധിക്കുന്നതുമാണ്.

കഴിഞ്ഞ കാലകണക്കുകൾ പൂർണമായും ശരിയാവുകയാണെ ങ്കിൽ ഭാവിയിലെ കണക്കുകളെയാണ് അഭിമുഖീകരിക്കേണ്ടി വരിക. ഒരു ഭാഗത്ത് കഴിഞ്ഞകാല കണക്കുകൾ പൂർണമായും തീർക്കാനും മറുഭാഗത്ത് ഭാവിയിൽ നന്മകൾ ചെയ്യാനും പറയുമ്പോൾ ഇത്ര വലിയ ഭാരം മനുഷ്യന് എങ്ങനെ വഹിക്കാൻ കഴിയും എന്ന ചോ ദ്യം ഉദിക്കുന്നു. ആത്മീയകാര്യങ്ങൾക്ക് ബാഹ്യദൃഷ്ടിയിൽ വലിയ ഭാരം ഉള്ളതായി നമുക്ക് തോന്നാമെന്ന കാര്യം നാം മനസ്സിലാക്ക ണം. യഥാർഥത്തിൽ ഈ ഭാരത്തിലാണ് വിജയരഹസ്യം അന്ത ർലീനമായിരിക്കുന്നത്. നബി(സ)യുടെ അടുത്തു ഒരാൾ വന്ന് തന്റെ ദാരിദ്ര്യത്തെ പറ്റി പറഞ്ഞു. ഇതിന് പരിഹാരമായി നീ വിവാഹം കഴിക്കുക എന്ന് നബി(സ) അയാളോട് പറഞ്ഞു. അയാൾ വിവാഹം കഴിച്ചു. വീണ്ടും വന്ന് അയാൾ തന്റെ ദാരി ദ്രത്തെ കുറിച്ച് പറഞ്ഞു. നബി (സ) പറഞ്ഞു വീണ്ടും വിവാഹം കഴിക്കുക. അയാൾ അതുപോലെ ചെയ്തു. വീണ്ടും അയാൾ നബി(സ) അടുത്തു വന്നുകൊണ്ട് പറഞ്ഞു അല്ലാഹുവിന്റെ റസൂലേ

ഒരാൾക്ക് തന്നെ കൊടുക്കാനുള്ള വകയുണ്ടായിരുന്നില്ല. ഇപ്പോൾ എങ്ങനെ രണ്ട് പേർക്ക് നൽകും. അപ്പോൾ നബി(സ) അയാളോട് മൂന്നാമതും ഒരു വിവാഹം കഴിക്കാൻ പറഞ്ഞു. അയാൾ അങ്ങനെ മൂന്നാമതും വിവാഹം കഴിച്ചു. അതിനു ശേഷം നബി(സ)യുടെ അടുത്ത് വന്നു കൊണ്ട് അയാൾ തന്റെ അവസ്ഥ വിവരിച്ചു, യാ റസൂലുല്ലാഹ് ഇപ്പോൾ എന്റെ അവസ്ഥ വളരെ മോശമാണ്, ഞാൻ മരിച്ചുപോകുന്ന അവസ്ഥയിൽ എത്തിയിരിക്കുന്നു. നബി (സ) നാലാമത് ഒരു വിവാഹവും കൂടി കഴിക്കാൻ നിർദ്ദേശിച്ചപ്പോൾ അതും അദ്ദേഹം അനുസരിച്ചു. കുറച്ചു കാലം കഴിഞ്ഞ് നബി (സ) അന്വേഷിച്ചു ഇപ്പോൾ അവസ്ഥ എങ്ങനെയുണ്ട്? അയാൾ പറഞ്ഞു യാ റസൂലുല്ലാഹ്, ഇപ്പോൾ നല്ല ഐശ്വര്യമാണ്. ധാരാളം സമ്പത്തുണ്ട്.

ഇത് ശരീഅത്തുമായി ബന്ധപ്പെട്ട ചില അവസ്ഥകളാണ്. ഇത് എല്ലാവർക്കും മനസ്സിലാക്കാൻ സാധിക്കുകയില്ല. എന്നാൽ ഇതിനെ സംബന്ധിച്ച് ചിലതു പറയട്ടെ. ഒന്നാമത്തേത്, നേരത്തെ പറഞ്ഞതു പോലെ കഴിഞ്ഞകാല കണക്കുകൾ ശരിയാക്കാതെ വേണ്ട രീതിയിൽ കണക്കുകൾ മുന്നോട്ടു പോവുകയില്ല. പാത്രത്തിലെ ചീത്തയായ വസ്തുക്കൾ കളയാതെ ആ പാത്രത്തിൽ ഇട്ടിരിക്കുന്ന വസ്തു നല്ലതായിരിക്കുകയില്ല. ആയതിനാൽ, ആദ്യം പോരായ്മകളുടെയും തെറ്റുകളുടെയും സ്വാധീനം മുന്നോട്ടുള്ള യാത്രയിൽ ഉണ്ടാകാതിരിക്കാൻ ഇവയെ അകറ്റിക്കളയണം.

## ദൈവീകജ്ഞാനം കരസ്ഥമാക്കാനുള്ള രണ്ടാമത്തെ രീതി

ഏതെങ്കിലും ജോലി പുതുതായി ആരംഭിക്കുമ്പോൾ അതിൽ ഒരു നവോന്മേഷം ഉണ്ടാവുകയും എന്നാൽ ആ ഉന്മേഷം അധികംനാൾ നിലനില്ക്കാതെ തണുത്തു പോവുകയും ചെയ്യുന്നു. ആയതിനാൽ, ഇന്ന ഇന്ന തിന്മകൾ ചെയ്യുകയില്ലയെന്ന് മനസ്സിൽ ദൃഢപ്രതിജ്ഞ എടുത്താൽ അയാളുടെ മുന്നിൽ എത്ര ബുദ്ധിമുട്ടുള്ള പ്രവൃത്തി വന്നാലും അതു പ്രാവർത്തികമാക്കാൻ തയ്യാറായിരിക്കും. എന്നാൽ കുറച്ചു കഴിഞ്ഞാൽ ആ ധൈര്യവും ശക്തിയും ഉണ്ടാവുകയില്ല. ഏതൊരു കാര്യവും പുതുതായിരിക്കുമ്പോൾ മനുഷ്യനിൽ ഒരു ആവേശം ഉണ്ടാവുന്നു. അതുകൊണ്ട് പശ്ചാത്തപിക്കുന്ന സമയം

പ്രത്യേകമായി പ്രവർത്തിക്കേണ്ട സമയം കൂടിയാണ്. ആ സമയത്ത് കഴിഞ്ഞകാല കണക്കുകൾ ശരിയാക്കുകയാണെങ്കിൽ ഭാവിയിൽ പ്രവർത്തിക്കാനുള്ള ശക്തി ഉണ്ടായിത്തീരുന്നതാണ്. കഴിഞ്ഞ കാല ഭാരം ഇറക്കി കഴിഞ്ഞാൽ മനുഷ്യന് ഭാവിയിൽ എളുപ്പത്തിൽ പുരോഗതി പ്രാപിക്കാൻ കഴിയുന്നതാണ്. ഭാവിയിൽ കണക്കുകൾ ശരിയാക്കാനും നന്മയിൽ പുരോഗതി പ്രാപിക്കാനും വേണ്ടി അനിവാര്യമായ കാര്യങ്ങൾ വിവരിക്കുന്നതാണ്.

തഖ്‌വ സ്വായത്തമാക്കുന്നതിനുവേണ്ടി പ്രഥമവും അനിവാര്യമായിട്ടുള്ളതുമായ കാര്യം മനുഷ്യൻ തന്റെ ചിന്തകളെ ശുദ്ധമാക്കി വെക്കുക യെന്നതാണ്. ഇത് ഞാൻ വിശദീകരിക്കുമ്പോൾ തഖ്‌വ സ്വായത്തമാക്കാനുള്ള അദ്ഭുതകരമായ ഉപായമാണെന്ന് നിങ്ങൾക്ക് മനസ്സിലാകും. ചിന്തകൾ ശുദ്ധമാക്കി വെക്കണമെന്ന് ഞാൻ പറയുമ്പോൾ ഒരു തരത്തിലുമുള്ള തെറ്റായ ചിന്തകളും കടന്നു വരരുത് എന്നല്ല ഞാൻ ഉദ്ദേശിക്കുന്നത്. അധികം ആൾക്കും അത് അസാധ്യമാണ്. മറിച്ച് ദുഷിച്ച ചിന്തകൾ ഉണ്ടായാൽ ഹൃദയത്തിൽ അത് വ്യാപിപ്പിക്കാതിരിക്കുക എന്നതാണ്. ഉദാഹരണത്തിന്, ഒരാളുടെ മനസ്സിൽ ഏപ്പോഴെങ്കിലും കൈക്കൂലി വാങ്ങാനുള്ള ചിന്ത വന്നാൽ അയാൾ അതിനെക്കുറിച്ച് ചിന്തിച്ചുക്കൊണ്ടിരിക്കാനും ഉപായങ്ങൾ ആരായാനും തുടങ്ങരുത്. മറിച്ച്, എത്രയും പെട്ടെന്ന് ഹൃദയത്തിൽ നിന്ന് ആ ചിന്തയെ പുറംതള്ളാൻ ശ്രമിക്കുക. ചില അവസരത്തിൽ അയാളിൽ നിന്ന് തെറ്റ് സംഭവിച്ചാൽ അത് മറ്റൊരു കാര്യമാണ്. ചിന്ത മനസ്സിൽ കടന്നു വരുമ്പോൾ തന്നെ അതിനെ ഇല്ലായ്മ ചെയ്യാൻ ശ്രമിക്കുന്നതു കൊണ്ട് വളരെ പ്രയോജനം ഉണ്ട്. കാരണം എപ്പോഴും കൈക്കൂലി എവിടെ നിന്ന് എങ്ങനെ വാങ്ങണമെന്ന് ആലോചിച്ചു കൊണ്ടിരിക്കുന്ന ഒരു വ്യക്തിയെക്കാൾ കൈക്കൂലിയുടെ ചിന്ത ഹൃദയത്തിൽ കടന്ന് വരുമ്പോൾ തന്നെ അതിൽ നിന്ന് പുറത്തു കടക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന വ്യക്തി ആയിരം മടങ്ങ് സംസ്കരണത്തോട് സമീപസ്ഥനാണ്. എന്നാൽ അവസരം വരുമ്പോൾ കൈക്കൂലി വാങ്ങി പോകാറുമുണ്ട്. കാരണം, മനുഷ്യന്റെ ഹൃദയത്തിൽ ഈ ചിന്ത എപ്പോഴും സജീവമായി നിലനില്ക്കുന്നതിനാൽ അതിന്റെ ദുഷ്പ്രഭാവം ഉണ്ടാ

വുകയും അതിന്റെ അടയാളം മായിച്ചുകളയാൻ കഴിയാത്ത വിധം ഹൃദയത്തിൽ തറക്കുകയും ചെയ്യുന്നു എന്നതാണ് അതിനുള്ള കാരണം. എന്നാൽ, പുറംതള്ളാൻ ശ്രമിച്ചുക്കൊണ്ടിരിക്കുന്ന ചിന്തയുടെ അടയാളം സ്ഥിരപ്പെടുകയില്ല. അതിനാൽ എപ്പോഴെങ്കിലും ദുഷ്ചിന്ത ഉണ്ടായാൽ പെട്ടെന്ന് അതിനെ പുറത്തേക്ക് തള്ളിക്കൊണ്ട് മറ്റൊരു ഭാഗത്തേക്ക് ശ്രദ്ധ തിരിക്കുക. ചിന്തകളെ പുറംതള്ളുന്നതുക്കൊണ്ട് പ്രയോജനമൊന്നുമില്ലെന്ന് ധരിക്കരുത്. ഒരു ചിന്ത ഹൃദയത്തിൽ ഇരിക്കുന്നത്രയും കാലം  അത് ആഴത്തിൽ ദൃഢമായിക്കൊണ്ടിരിക്കും. പെട്ടെന്ന് അതിനെ പുറം തള്ളുകയാണെങ്കിൽ മനുഷ്യൻ  പല ദൂഷ്യഫലങ്ങളിൽ നിന്നും രക്ഷപ്പെടുന്നതാണ്. ദുഷ്ചിന്തകളെ ഹൃദയത്തിൽ നിന്ന് അകറ്റിനിർത്തൽ ഏറെ ദുഷ്കരമായ കാര്യമാണെന്ന് വിചാരിക്കരുത്. മറിച്ച്, വളരെ എളുപ്പമുള്ളതാണ്. ദുഷ്ചിന്തകൾ ഉണ്ടാകുന്ന സമയത്ത് ഏതെങ്കിലും നല്ല ജോലിയിൽ വ്യാപൃതനാവുക എന്നതാണ് ആ രീതി. അതായത്, ആരോടെങ്കിലും ചർച്ചകൾ ചെയ്യുകയോ അല്ലങ്കിൽ  തീരുമാനം എടുക്കാനുള്ള വളരെ പഴകിയ പ്രശ്നങ്ങൾ ഉണ്ടെങ്കിൽ അതു പരിഹരിക്കാൻ ശ്രമിക്കുകയോ ചെയ്യുക. അപ്പോൾ ഇങ്ങനെ വളരെ ഗുരുതരമായ പാപങ്ങളിൽ നിന്ന് രക്ഷപ്പെടുന്നതാണ്. മനുഷ്യൻ ഏതെങ്കിലും സാഹചര്യത്തിൽ  തെറ്റ് ചെയ്യാൻ  നിർബന്ധിതനാ യാലും, അത്തരം അവസരങ്ങൾ സംജാതമാകുന്നതിനു മുമ്പായി ഇത്തരം തിന്മയെ കുറിച്ചുള്ള ചിന്ത ഹൃദയത്തിൽ വരാൻ അനുവദിക്കാതെ അതിനെ പുറംതള്ളിക്കൊണ്ടിരിക്കേണ്ടതാണ്. തൽഫലമായി ആത്മാവിനെ തന്റെ നിയന്ത്രണത്തിൽ കൊണ്ട് വരാനും ദുഷ്ചിന്തയെ പൂർണമായി വിട്ടു കളയാനും  പര്യാപ്തമാവുകയും ചെയ്യും.

## ചിന്തയുടെ യാഥാർഥ്യം

ചിന്തകൾ വളരെ നിസ്സാരമായ കാര്യമാണെന്ന് ഒരിക്കലും കരുതരുത്. ചിന്തയുടെ ഫലമായിട്ടാണ് ലോകത്ത് എല്ലാ പ്രവൃത്തികളും നടന്നുകൊണ്ടിരിക്കുന്നത്. ഉദാഹരണത്തിനു ഒരാൾ വിശ്വാസിയാകുമ്പോൾ ആദ്യം അയാളുടെ ഹൃദയത്തിൽ ഇസ്‌ലാം സ്വീകരിക്കണമെന്ന ചിന്ത ഉണ്ടായിത്തീരുന്നു. അതുപോലെ, മനുഷ്യൻ ചെയ്യുന്ന എല്ലാ പ്രവൃത്തികളുടെയും ആരംഭം ചിന്തയിൽ

നിന്നായതുക്കൊണ്ട് ചിന്തക്ക് ഒരു യാഥാർത്ഥ്യവുമില്ലെന്ന് പറയരുത്. ചിന്ത ഒരു യാഥാർത്ഥ്യമാണ്. ഒരു സംഭവമാണ്. വളരെ വലിയ സത്യമാണ്. ചിന്തയെ കാണാൻ സാധിക്കാത്തതുക്കൊണ്ട് അതിനു വല്ല യാഥാർഥ്യവുമുണ്ടോയെന്ന് ചോദിക്കരുത്. പടർന്ന് പന്തലിച്ച് വലുതാകുന്ന പേരാൽ വൃക്ഷത്തിന്റെ വിത്തിനുള്ളിൽ ഇത്ര വലിയ വൃക്ഷത്തെ എങ്ങനെയാണ് കാണുന്നത് എന്നാണ് ഞാൻ ചോദിക്കുന്നത്? പിന്നെ മനുഷ്യൻ എങ്ങനെയാണ് സൃഷ്ടിക്കപ്പെടുന്നതെന്ന് നോക്കുക. ഹൃദയത്തിൽ ഉണ്ടാകുന്ന ചിന്തയിൽ നിന്ന് ഉൽഭൂതമാകുന്ന ശാരീരിക പ്രേരണയുടെ ഫലമല്ലേ അത്. മനുഷ്യന്റെ സൃഷ്ടിപ്പും ചിന്തയുടെ ഫലത്തിന്റെ പ്രഭാവത്തിലാകുമ്പോൾ പിന്നെ എങ്ങനെയാണ് ചിന്തയുടെ അസ്തിത്വത്തെ നിഷേധിക്കാൻ കഴിയുക? ചുരുക്കത്തിൽ, മനുഷ്യൻ ചെയ്യുന്ന പ്രവൃത്തികളെല്ലാം ചിന്തയുടെ ഫലമായാണ് നടക്കുന്നത്. മറ്റു കാര്യങ്ങൾ ചിന്തയോടൊപ്പം ചേരുമ്പോഴാണ് എന്തെങ്കിലും സംഭവിക്കുന്നതെന്നും കേവലം ചിന്തക്ക് ഒന്നും ചെയ്യാൻ സാധ്യമല്ലയെന്നും, അതുകൊണ്ട് ചിന്ത ഒരു അയഥാർത്ഥമായ കാര്യമാണെന്ന് പറയുകയാണെങ്കിൽ പിന്നെ പേരാൽവൃക്ഷം ഏതിൽ നിന്നാണോ വലുതായിത്തീരുന്നത് ആ വിത്തിന്റെ യഥാർഥ്യത്തെയും നിരാകരിക്കേണ്ടിവരുമെന്നാണ് ഞാൻ പറഞ്ഞു വരുന്നത്. കാരണം, വിത്ത് പേരാൽ മരമായി മാറുന്നില്ല. മറിച്ച്, മണ്ണിൽ നിന്ന് വലിച്ചെടുക്കുന്ന വസ്തുക്കളിലൂടെയാണ് മരമായിത്തീരുന്നത്. ഇത് തന്നെയാണ് മറ്റു മരങ്ങളുടെയും അവസ്ഥ. വിത്ത് മറ്റു വസ്തുക്കളുമായി കൂടിചേരുമ്പോഴല്ലാതെ മരം ഉണ്ടാകുന്നില്ലാ എന്നതുകൊണ്ട് ആരെങ്കിലും വിത്തിനെ അയഥാർഥമായി ഗണിക്കുമോ? വിത്ത് അയഥാർഥ്യമാണെന്ന് പറയാൻ സാധിക്കാത്തതു പോലെ തന്നെ ചിന്തയും അയഥാർഥ്യവസ്തുവാണെന്ന് പറയുക സാധ്യമല്ല. ചിന്ത അയഥാർത്ഥ വസ്തുവല്ല. മറിച്ച്, എല്ലാ വസ്തുക്കളുടെയും മൂലധാതു ആകുന്നു. അതിൽ നിന്നാണ് പിന്നീട് ഫലങ്ങൾ പുറത്ത് വരുന്നത്. ഇക്കാരണം കൊണ്ടാണ് വിശുദ്ധ ഖുർആൻ പറയുന്നത് وَإِنْ تُبْدُوا مَا فِيٓ أَنْفُسِكُمْ أَوْ تُخْفُوهُ يُحَاسِبْكُمْ بِهِ اللهُ അല്ലയോ ജനങ്ങളേ നിങ്ങളുടെ ഹൃദയത്തിൽ ഉരുത്തിരിയുന്ന ചിന്തകളെ പ്രാവർ

ത്തികമാക്കിയാലും, രഹസ്യമാക്കിവെച്ചാലും അല്ലാഹു അതിനെ സംബന്ധിച്ച് കണക്കെടുക്കുന്നതാണ്.

ആരുടെയെങ്കിലും മനസ്സിൽ ഒരു ചിന്ത ഉദിച്ചാൽ അതിനെക്കുറിച്ച് ചോദിക്കുമെന്നല്ല ഇതുകൊണ്ട് അർഥമാക്കുന്നത്. കാരണം അല്ലാഹുവും അവന്റെ റസൂലും പറഞ്ഞിട്ടുള്ളത് മനുഷ്യന്റെ കഴിവിൽ പെടാത്ത കാര്യങ്ങളെക്കുറിച്ച് ചോദിക്കുകയില്ല എന്നാണ്. ഒരാൾ വഴിയെ നടന്നുപോകുമ്പോൾ വല്ല ധനവും കണ്ടാൽ അത് എടുക്കണമെന്ന തോന്നൽ ഹൃദയത്തിൽ ഉണ്ടായതുകൊണ്ട് മാത്രം അതിനെ കുറിച്ച് അല്ലാഹു ചോദിക്കുകയില്ല. മറിച്ച് എടുക്കണമെന്ന ചിന്ത ഉണ്ടാകുമ്പോൾ തന്നെ അത് എങ്ങനെ എടുക്കണമെന്നും എപ്പോൾ എടുക്കണമെന്നും ചിന്തിക്കുകയും അതിനു വേണ്ടി ഉപായങ്ങൾ ആരായുകയും ചെയ്യുന്നതിനെ സംബന്ധിച്ച് ചോദിക്കും എന്നാണ്. ചില സന്ദർഭങ്ങളിൽ ദുഷ്ചിന്തകൾ ഹൃദയത്തിൽ സ്വയം വരാറുണ്ട്. അതുമൂലം ഞങ്ങൾ നശിച്ചുപോകുമോയെന്ന് നബി (സ)യോട് ഈ സൂക്തം ഇറങ്ങിയ സന്ദർഭത്തിൽ സഹാബാക്കൾ ആരാഞ്ഞു. നബി(സ) പറഞ്ഞു, ഒരു ദുഷ്ചിന്ത ഹൃദയത്തിൽ വരികയും മനുഷ്യൻ അത് പ്രാവർത്തികമാക്കാതിരിക്കുകയുമാണെങ്കിൽ അതൊരു നന്മയാണ്. ഹൃദയത്തിൽ ചിന്തിച്ചുക്കൊണ്ടിരിക്കുകയും അതോടൊപ്പം ആസൂത്രണങ്ങൾ നടത്തികൊണ്ടിരിക്കുകയും ചെയ്യുകയാണെങ്കിൽ അതിനെക്കുറിച്ച് അല്ലാഹു ചോദിക്കുമെന്നാണ് ഈ സൂക്തത്തിന്റെ അർത്ഥം. അതിന്റെ കണക്കെടുപ്പ് നടക്കുന്നതാണ്. കളവ് നടത്തണമെന്ന ചിന്ത വന്ന ഉടനെ തന്നെ ഹൃദയത്തിൽനിന്ന് അതിനെ ഇല്ലായ്മ ചെയ്യുകയാണെങ്കിൽ അയാൾ നന്മ ചെയ്യുന്നവനായി ഗണിക്കപ്പെടുന്നതാണ്. അതേ ചിന്തയിൽ ഇരിക്കുമ്പോഴാണ് ശിക്ഷക്ക് അവൻ അർഹനായിതീരുന്നത്. കർമസംസ്കരണത്തിന്റെ വലിയ കോണിപടിയായ ഈ മർമത്തെ ശരിക്കും ഓർമ്മവെക്കേണ്ടതാണ്.

ഏതെങ്കിലും ദുഷ്ചിന്ത ഉണ്ടാകുന്നത് നിങ്ങളുടെ കഴിവിൽ പെട്ടതല്ലെന്നത് ശരിയാണെങ്കിലും അതിനെ പുറംതള്ളുകയെന്നത് നിങ്ങളുടെ കഴിവിൽ പെട്ടതാണ്. അതുകൊണ്ട് വളരെ പെട്ടെന്ന് പുറംതള്ളിക്കളയുക. ഹദ്റത്ത് മസീഹ് മൗഊദ് (അ) ഒരു കഥ

വിവരിക്കുന്നുണ്ട്. ഒരാൾ ഒരു മുന്തിരിതോട്ടത്തിൽ നിന്ന് ഒരു കുട്ട മുന്തിരി എടുത്തുകൊണ്ട് പോവുകയായിരുന്നു. തോട്ടത്തിന്റെ ഉടമസ്ഥൻ വന്നു ചോദിച്ചു; എന്റെ തോട്ടത്തിൽ നിന്ന് മുന്തിരി എന്തിനു കൊണ്ടു പോകുന്നു. അയാൾ പറഞ്ഞു ആദ്യം എന്റെ കാര്യം കേൾക്കുക, പിന്നെ എന്നെ എന്തു വേണമെങ്കിലും ചെയ്തോളു. ഉടമസ്ഥൻ പറഞ്ഞു പറയുക: അപ്പോൾ അയാൾ പറഞ്ഞു: ഒരു ചുഴലിക്കാറ്റ് എന്നെ ഈ തോട്ടത്തിൽ കൊണ്ട് വന്ന് ഇട്ടു. ഞാൻ വന്ന് വീണ സ്ഥലത്ത് യാദൃശ്ചികമായി മുന്തിരിവള്ളികൾ ഉണ്ടായിരുന്നു. ഇത്തരം സന്ദർഭങ്ങളിൽ ജീവൻ രക്ഷിക്കാൻ മനുഷ്യൻ വെപ്രാളത്തോടെ കൈകാലിട്ടടിക്കാൻ തുടങ്ങുമെന്ന് താങ്കൾക്കറിയാമല്ലോ. അങ്ങനെ കൈകൾ വള്ളികളിൽ തട്ടിയപ്പോൾ അതിലെ മുന്തിരികൾ അവിടെ ഉണ്ടായിരുന്ന ഒരു കുട്ടയിൽ ഒരുമിച്ചു കൂടാൻ തുടങ്ങി ഇനി പറയുക, ഇതിൽ എന്തു കുറ്റമാണ് എന്റേത്? ഉടമസ്ഥൻ പറഞ്ഞു സംഭവിച്ചതെല്ലാം ശരിതന്നെ, എന്നാൽ മുന്തിരിക്കൊട്ട തലയിൽ വെച്ച് വീട്ടിലേക്ക് കൊണ്ട് പോകാൻ നിന്നോട് ആരു പറഞ്ഞു?. അയാൾ പറഞ്ഞു: ഇത് തന്നെയാണ് ഞാനും ചിന്തിച്ചുകൊണ്ട് വരുന്നത്. ആരാണ് എന്നോട് ഇത് പറഞ്ഞത്?

ദുഷ്ചിന്ത ഹൃദയത്തിൽ നിലനില്ക്കുന്ന വ്യക്തിയുടെ അവസ്ഥയും ഇതുപോലെ തന്നെയാണ്. കാരണം ദുഷ്ചിന്ത ഹൃദയത്തിൽ കടന്നു വരുന്നത് തെറ്റല്ല. എന്നാൽ ഹൃദയത്തിൽ നിലനിർത്തുന്നത് കൊണ്ടാണ് കുറ്റവാളിയാവുന്നത്. ദുഷ്ചിന്ത ഹൃദയത്തിൽ എന്തു കൊണ്ട് വന്നു എന്ന് ചോദിക്കുകയില്ലയെന്നത് ശരിതന്നെ. എന്നാൽ ഹൃദയത്തിൽ ദുഷ്ചിന്ത എന്തിന് നിലനിർത്തിയെന്ന് തീർച്ചയായിട്ടും ചോദിക്കുന്നതാണ്. അതിന് ശിക്ഷ കിട്ടുന്നതാണ്. ഹൃദയത്തിൽ എന്തുകൊണ്ട് ദുഷ്ചിന്ത വന്നു എന്നതിനല്ല, അത് എന്തിന് നിലനിർത്തി എന്നതിനാണ് ശിക്ഷ കിട്ടുന്നത്. കാരണം, ദുഷ്ചിന്തകൾ ഹൃദയത്തിൽ നിന്ന് അകറ്റികളയുകയെന്നത് മനുഷ്യന്റെ കഴിവിൽ പെട്ട കാര്യമാണ്.

**ആത്മശുദ്ധിയാർജ്ജിക്കാനുള്ള ഒന്നാമത്തെ മാർഗം**

ആത്മശുദ്ധി കൈവരിക്കാൻ പ്രഥമമായി വേണ്ടത് അശുദ്ധവും

ദുഷിച്ചതുമായ ചിന്തകളെ ഹൃദയത്തിൽ നിന്ന് അകറ്റിക്കൊണ്ടിരിക്കുക എന്നതാണ്.

**ആത്മശുദ്ധിയാർജ്ജിക്കാനുള്ള രണ്ടാമത്തെ മാർഗം**

ആത്മശുദ്ധിയാർജ്ജിക്കാൻ വേണ്ടി മാത്രമല്ല, എല്ലാ പ്രവർത്തനങ്ങളിലും വിജയം നേടുന്നതിനായി വിശുദ്ധ ഖുർആൻ പറഞ്ഞിട്ടുള്ള രണ്ടാമത്തെ മാർഗമാണ് ഇത്.

وَلَيْسَ الْبِرُّ بِاَنْ تَاْتُوا الْبُيُوْتَ مِنْ ظُهُوْرِهَا وَلٰكِنَّ الْبِرَّ مَنِ
اتَّقٰى ۚ وَاْتُوا الْبُيُوْتَ مِنْ اَبْوَابِهَا ۠ وَاتَّقُوا اللّٰهَ لَعَلَّكُمْ تُفْلِحُوْنَ ۝١٩٠

അതായത് നിങ്ങൾ നിങ്ങളുടെ ഭവനങ്ങളിൽ പിൻഭാഗങ്ങളിലൂടെ കടന്നുചെല്ലുന്നത് നന്മയല്ല. എന്നാൽ ദോഷബാധയെ സൂക്ഷിക്കുന്നവനാണ്(യഥാർഥ) സത്കർമി. നിങ്ങൾ ഭവനങ്ങളിൽ അവയുടെ യഥാർഥകവാടത്തിലൂടെ ചെല്ലുക. അല്ലാഹുവിനെ ഭയപ്പെടുക, നിങ്ങൾ വിജയംപ്രാപിക്കുന്നതിനായി. (അൽബഖറ:190)

അതായത്, നിങ്ങൾ കഷ്ടപ്പെട്ടു ഭവനങ്ങളിൽ ചാടി പ്രവേശിക്കുകയെന്നത് നന്മയല്ല. മറിച്ച്, നന്മ കരസ്ഥമാകുന്നത് തഖ്‌വയിൽ കൂടിയാണ്. ഏതു രീതിയിലാണോ കർമങ്ങൾ ചെയ്യാൻ നിങ്ങളോടു പറഞ്ഞിട്ടുള്ളത് ആ രീതികളെ അവലംബിക്കുക. നിങ്ങൾ വിജയിക്കുന്നതിനായി അല്ലാഹുവിനെ ഭയപ്പെടുക. യഥാർഥ വിജയത്തിനു അല്ലാഹു നിശ്ചയിച്ചിട്ടുള്ള ശരിയായ മാർഗങ്ങളെ അലംബമാക്കേണ്ടത് അനിവാര്യമാണെന്ന് ഈ ഖുർആനിക സൂക്തം പറയുന്നു.

ഇർഫാനെ ഇലാഹി കരസ്ഥമാക്കുന്നതിനുള്ള ശരിയായ മാർഗം ആത്മശുദ്ധി ആകുന്നു. തിന്മകളെ ഉന്മൂലനം ചെയ്തു കൊണ്ട് നന്മകളെ ആർജ്ജിക്കുന്നതു വരെ ആത്മശുദ്ധി കൈവരിക്കുക സാധ്യമല്ല. അതുകൊണ്ട് അല്ലാഹുവിന്റെ സവിധത്തിൽ ഇഷ്ടകരവും അനിഷ്ടകരവുമായ കർമങ്ങളെ കുറിച്ച് പൂർണ അറിവ് കരസ്ഥമാക്കേണ്ടതാണ്. ഹദ്റത്ത് മസീഹ് മൗഊദ്(അ) പാരായണം ചെയ്തിരുന്ന ഖുർആനിൽ ഹിതവും അവിഹിതവുമായ ആജ്ഞകളുടെ ഒരു പട്ടിക തന്നെ തയ്യാറാക്കിയിട്ടുണ്ടായിരുന്നു. ഹദ്റത്ത് മസീഹ് മൗഊദ്(അ)ന് അല്ലാഹുവിന്റെ വിധിവിലക്കുകൾ

പ്രാവർത്തികമാക്കുന്ന കാര്യത്തിൽ എത്രമാത്രം ശ്രദ്ധയുണ്ടായിരുവെന്ന് ഇതിൽ നിന്ന് മനസ്സിലാകുന്നുണ്ട്. ചുരുക്കത്തിൽ, പരിശുദ്ധി ആർജ്ജിക്കാനായി ഇക്കാര്യങ്ങളെ കുറിച്ച് അറിവുണ്ടാകേണ്ടത് വളരെ അനിവാര്യമാണ്. അറിവു നേടിക്കഴിഞ്ഞാൽ പിന്നെ വളരെ എളുപ്പമായി, കാരണം മനുഷ്യൻ അറിവില്ലായ്മയുടെ അന്ധകാരത്തിൽ നിന്ന് അറിവിന്റെ വെളിച്ചത്തിലേക്ക് കടന്നുവരുകയാണ് ചെയ്യുന്നത്.

വിധിവിലക്കുകളെ കുറിച്ച് മനസ്സിലാക്കികഴിഞ്ഞാൽ അവയെ പ്രാവർത്തികമാക്കാൻ ശ്രമിക്കേണ്ടതാണ്. കാരണം,ശരിയായ മാർഗങ്ങൾ മനസ്സിലായികഴിഞ്ഞാൽ പിന്നെ അതനുസരിച്ച് പ്രവർത്തിക്കുകയെന്നതാണ് വിജയിക്കാനുള്ള ഏക മാർഗം. എന്നാൽ കർമം ചെയ്യുന്ന സന്ദർഭത്തിൽ എന്തെങ്കിലും തെറ്റു സംഭവിക്കുകയോ, അല്ലെങ്കിൽ പൂർണ്ണമായ രീതിയിൽ പ്രവർത്തിക്കാൻ സാധിക്കാതിരിക്കുകയോ ചെയ്താൽ ശ്രമം ഉപേക്ഷിക്കാൻ പാടുള്ളതല്ല, അതു തുടർന്നുകൊണ്ടേ പോകേണ്ടതാണ്. അതാകട്ടെ, അവന്റെ ഭാവി പുരോഗതിക്ക് കാരണമായിത്തീരുന്നതുമാണ്. എന്നാൽ, വിശ്വാസപൂർത്തീകരണത്തിന് ആവശ്യമായ കർമങ്ങൾ ഒന്നും തന്നെ വിട്ടുപോകാതെ എല്ലാം പ്രാവർത്തികമാക്കാൻ പരിശ്രമിക്കേണ്ടതാണെന്ന കാര്യവും ഓർത്തിരിക്കേണ്ടതാണ്.

**ദൈവീക ഗുണങ്ങൾ ആർജ്ജിക്കാനുള്ള മൂന്നാമത്തെ മാർഗം.**

ദൈവീക ഗുണങ്ങൾ തന്റെ ആത്മാവിൽ സന്നിവേശിപ്പിക്കേണ്ട മൂന്നാമത്തെ മാർഗം എന്ന് പറയുന്നത്, ഏതെല്ലാം ഹിതവും അഹിതവുമായ കർമങ്ങൾ ചെയ്തും ചെയ്യാതെയും പരിശുദ്ധി നേടാൻ കഴിയുമോ അവയെ ഹൃദയത്തിൽ നിലനിറുത്തി ആവർത്തിച്ചാവർത്തിച്ച് നിത്യവും ഉരുവിടേണ്ടതാണ്. ആവർത്തിച്ചാവർത്തിച്ച് ഉരുവിടുന്ന കാര്യങ്ങൾ ഹൃദയത്തിൽ രൂഢമൂലമാകുന്നു. ഞാൻ ഒരു ഉദാഹരണത്തിലൂടെ ഈ കാര്യം മനസ്സിലാക്കി തരാം. അതായത്, വളരെ പെട്ടെന്ന് ദേഷ്യം വരുന്ന ഒരു വ്യക്തി, തനിക്ക് വളരെ പെട്ടെന്ന് ദേഷ്യം വരാറുണ്ടന്നും അത് മോശമായ പ്രവൃത്തിയാണെന്നും, തന്റെ ആത്മീയപുരോഗതിയുടെ മാർഗത്തിൽ അത് തടസ്സമാകുമെന്നും അതുകൊണ്ട്, ഭാവിയിൽ ഒരിക്കലും തന്നെ

ഇങ്ങനെ ദേഷ്യപ്പെടുകയില്ലയെന്നും ഹൃദയത്തിൽ മുദ്രണം ചെയ്യപ്പെടുന്നതുവരെയും, അതിൽ നിന്ന് രക്ഷപ്പെടുന്നതുവരെയും തന്റെ ഒഴിവുസമയങ്ങളിൽ ചിന്തിച്ചു കൊണ്ടിരിക്കേണ്ടതാണ്. എന്നാൽ ഭാവിയിൽ ഈ പ്രവൃത്തി ചെയ്യുകയില്ലെന്നോ അല്ലെങ്കിൽ ചെയ്യുമെന്നോ ഉള്ള പ്രതിജ്ഞ മറന്നു പോകുകയും അങ്ങനെ വിജയിക്കാൻ സാധിക്കുകയും ചെയ്യുന്നില്ലെങ്കിൽ മറ്റൊരു മാർഗം കൂടിയുണ്ട്, അതു പ്രയോഗിച്ചു നോക്കുക. അതായത്, വലിയ വലിയ പ്രതിജ്ഞകളെടുക്കുമ്പോൾ മനുഷ്യന്റെ മനസ്സ് പരിഭ്രമിച്ച് പോകുന്നതു കൊണ്ട് അത്തരം പ്രതിജ്ഞകളെ ഒഴിവാക്കി ഞാൻ ഈ പ്രവൃത്തി ഇന്ന് തീർച്ചയായും ചെയ്യുന്നതാണ്, അല്ലെങ്കിൽ ഇന്ന പ്രവൃത്തി തീർച്ചയായും ഇന്ന് ചെയ്യുന്നതല്ലയെന്ന് പ്രതിജ്ഞ ചെയ്യുക. ആ ദിവസം അവന്റെ ആത്മാവ് പിന്തിച്ചു നിൽക്കുന്നതാണ്. കാരണം, ഒരുദിവസം പോലും തനിക്ക് തന്റെ വാക്കിൽ ഉറച്ച് നിൽക്കാൻ കഴിയില്ലെന്ന് ചിന്തിച്ച് ആത്മാവ് സ്വയം ശാസിച്ചുകൊണ്ടിരിക്കും. അടുത്ത ദിവസം പിന്നെയും ഒരു ദിവസത്തിനു വേണ്ടി പ്രതിജ്ഞ ചെയ്യുക. ഈ രീതിയിൽ ആത്മാവിന്റെമേൽ വിജയം കൈവരിക്കുന്നതുവരെ ഓരോ ദിവസവും പ്രതിജ്ഞ ചെയ്തുകൊണ്ടേ പോവുക. ഏതെങ്കിലും ദുഷിച്ച ശീലത്തെ ഇല്ലായ്മ ചെയ്യാൻ വേണ്ടി എല്ലാ ഭാരവും ഒരൊറ്റ പ്രാവശ്യം ഇട്ടു കൊടുക്കാതെ ഇങ്ങനെ തന്റെ ആത്മാവിനെ നേരിടേണ്ടതാണ്. ഒരൊറ്റ പ്രാവശ്യം ചെയ്യുന്നതുകൊണ്ട് വിജയിക്കുകയെന്നത് വിഷമകരമായിതീരും. പതുക്കെ പതുക്കെ പുരോഗതി പ്രാപിക്കുന്നതിലൂടെയും, സ്ഥിരത കൈവരിക്കുന്നതിലൂടെയുമാണ് വിജയം എളുപ്പമായിത്തീരുന്നത്. ചുരുക്കത്തിൽ, തന്റെ ആത്മാവിനെക്കൊണ്ട് ഒരു നല്ല പ്രവൃത്തി ചെയ്യിക്കുക. പിന്നെ അതിനെ നിലനിർത്തികൊണ്ട് പോവുക. ഇങ്ങനെ നിരന്തരം ചെയ്യിക്കുന്നതിലൂടെ അതു ശീലമായി തീരുന്നു. യഥാർഥത്തിൽ മനുഷ്യന്റെ ആത്മാവ് ഒരു ശിശുവിനെ പോലെയാകുന്നു. അതിനാൽ കുട്ടികളോട് പെരുമാറുന്നതുപോലെ അതിനോട് പെരുമാറേണ്ടതാണ്. സ്കൂളുകളിൽ കുട്ടികൾക്ക് വിദ്യാഭ്യാസം നല്കുന്നതിന് സ്വീകരിച്ചിരിക്കുന്ന അതേ രീതി തന്നെയാണ് ആത്മീയ വിദ്യാഭ്യാസം നല്കുന്നതിനു അനു

വർത്തിക്കേണ്ടത്. അതായത്, ആദ്യം ചെറിയ ചെറിയ പാഠങ്ങൾ പഠിപ്പിച്ചതിനു ശേഷം പതുക്കെ പതുക്കെ അധികം നൽകുന്നു.

**3. ആത്മശുദ്ധിയാർജ്ജിക്കാനുള്ള മൂന്നാമത്തെ മാർഗം**

ആവർത്തിക്കുകയെന്നതാണ് പരിശുദ്ധിയാർജ്ജിക്കാനുള്ള മറ്റൊരു രീതി. ഇതും വിശുദ്ധഖുർആനിൽ നിന്ന് മനസ്സിലാകുന്നുണ്ട്.

لَيْسَ عَلَى الَّذِيْنَ اٰمَنُوْا وَعَمِلُوا الصّٰلِحٰتِ جُنَاحٌ فِيْمَا طَعِمُوْٓا اِذَا مَا اتَّقَوْا وَّاٰمَنُوْا

وَعَمِلُوا الصّٰلِحٰتِ ثُمَّ اتَّقَوْا وَّاٰمَنُوْا ثُمَّ اتَّقَوْا وَّاَحْسَنُوْا ؕ وَاللّٰهُ يُحِبُّ الْمُحْسِنِيْنَ ﴿٩٤﴾

അതായത്. വിശ്വസിക്കുകയും സത്കർമങ്ങൾ അനുഷ്ഠിക്കുകയും ചെയ്തവരാരോ അവർ സൂക്ഷ്മത പാലിക്കുകയും വിശ്വസിക്കുകയും സുകൃതങ്ങൾ അനുഷ്ഠിക്കുകയും എന്നിട്ട് അവർ സൂക്ഷ്മതയിൽ പുരോഗതി പ്രാപിക്കുകയും വിശ്വസിക്കുകയും, പിന്നീട് ഭയഭക്തി യിൽ കൂടുതൽ പുരോഗതി പ്രാപിക്കുകയും സത്കാര്യങ്ങൾ ചെയ്യുകയും ചെയ്യുന്നതായാൽ അവർ ഏതൊന്നു ഭക്ഷിക്കുന്നുവോ അതിൽ അവർക്ക് കുറ്റമൊന്നുമില്ല. അല്ലാഹു സുകൃതം ചെയ്യുന്ന വരെ ഇഷ്ടപ്പെടുന്നു. (അൽമാഇദ:94)

ഈ സൂക്തത്തിൽ മൂന്നു പ്രാവശ്യം സൂക്ഷ്മത പാലിക്കാൻ നിർദേശിച്ചിരിക്കുന്നു. മൂന്നു പ്രാവശ്യവും തഖ്‌വയുടെ (സൂക്ഷ്മത) പ്രത്യേകം പ്രത്യേകം ഫലങ്ങളെ കുറിച്ചും പറഞ്ഞിരിക്കുന്നു. ആദ്യ തവണ തഖ്‌വയോടു കൂടി പ്രവർത്തിക്കുമ്പോൾ വിശ്വാസവും സത്കർമങ്ങളും കരസ്ഥമാകുമെന്ന് പറഞ്ഞു. എല്ലാ നിബന്ധനകളോടും കൂടി ചെയ്യപ്പെടുന്ന കർമങ്ങളെയാണ് ഇവിടെ കർമങ്ങൾ കൊണ്ട് ഉദ്ദേശിക്കുന്നത്. വിശ്വാസം സംശുദ്ധമായിരിക്കണം.

അതിനു ശേഷവും തഖ്‌വ സ്വായത്തമാക്കാൻ പറഞ്ഞു. ഇതിനോടൊപ്പം ആമനൂ (വിശ്വസിക്കുക) എന്ന് മാത്രമാണ് പറഞ്ഞിട്ടുള്ളത്. ആദ്യം തഖ്‌വയുടെ ഫലമായി വിശ്വാസവും സത്കർമ്മങ്ങളും എടുത്തു പറഞ്ഞു. എന്നാൽ രണ്ടാമത്തെ പ്രാവശ്യം തഖ്‌വ കൈകൊള്ളാൻ നിർദേശിച്ചുക്കൊണ്ട് അതിന്റെ ഫലമായി പറഞ്ഞിരിക്കുന്നത് വിശ്വാസം മാത്രമാണെന്നതിൽ ബാഹ്യമായി ആക്ഷേപം ഉന്നയിക്കാൻ സാധ്യതയുണ്ട്. ഇതിന്റെ മറുപടിയായി, സത്കർമ്മങ്ങൾ അനിവാര്യഫലമായി പ്രകടമാകാത്ത ഒരു വിശ്വാസ

മുണ്ട്. ഇക്കാര്യം മനസ്സിലാക്കേണ്ടതാണ്.

സൽകർമം അനിവാര്യമെന്നോണം പ്രകടമാകുന്ന വിശ്വാസമാണ് മറ്റൊന്ന്, സത്കർമങ്ങൾ അനിവാര്യ ഫലമായി തീരാത്ത വിശ്വാസത്തെ പറ്റിയാണ് ആദ്യം പറഞ്ഞിട്ടുള്ളത്. സത്കർമങ്ങൾ അനിവാര്യഫലമായി തീരത്തക്ക വിധത്തിൽ അത് അത്ര ദൃഢമായിട്ടുണ്ടാവുകയില്ല. അതുകൊണ്ട് അതോടൊപ്പം തന്നെ രണ്ടാമതും ആദ്യത്തെക്കാൾ സുദൃഢമായ വിശ്വാസത്തെപറ്റി വിവരിച്ചു പറഞ്ഞു. ഇതിന്റെ ഫലമായി സത്കർമങ്ങൾ സ്വയം വെളിപ്പെട്ടുക്കൊണ്ടിരിക്കുന്നതിനാൽ രണ്ടാമതും സത്കർമങ്ങളെ എടുത്ത് പറഞ്ഞില്ല. മൂന്നാമതും തഖ്‌വ കൈകൊള്ളുന്നതിന്റെ ഫലമായി ഔദാര്യവാൻ (മുഹ്സിൻ)ആയിത്തീരും എന്ന് പറഞ്ഞു. നിരന്തരമുള്ള പ്രവർത്തിയിലൂടെ മനുഷ്യന്റെ വിശ്വാസത്തിൽ പ്രത്യേക പുരോഗതി കൈവരികയും ഓരോ പ്രാവശ്യവും കാൽ വെയ്പ് മുന്നോട്ട് കുതിക്കുന്നുവെന്നുള്ളതുമാണ് ഇതിൽ അടങ്ങിയിരിക്കുന്ന സൂചന.

ഈ സൂക്തത്തിൽ പ്രയുക്തമായിട്ടുള്ള ഇഹ്സാൻ എന്ന പദത്തെ നബി (സ) സ്വയം അർത്ഥം നൽകി വിവരിച്ചിട്ടുണ്ട്.

اَنْ تَعْبُدَ اللهَ كَاَنَّكَ تَرَاهُ فَاِنْ لَمْ تَكُنْ تَرَاهُ فَاِنَّهُ يَرَاكَ

അതായത്, നിങ്ങൾ അല്ലാഹുവിനെ കണ്ടുകൊണ്ടിരിക്കുന്നുവെന്ന ബോധ്യത്തോടെ അവനെ ആരാധിക്കുക. ഇനി ഈ അവസ്ഥ ഉണ്ടാവുന്നില്ലെങ്കിൽ കുറഞ്ഞ പക്ഷം അല്ലാഹു നിങ്ങളെ തീർച്ചയായും കാണുന്നുണ്ടെന്ന വിധത്തിൽ അവനെ ആരാധിക്കുക. ഇതിന്റെ പേരാണ് ഇർഫാനെ ഇലാഹിയെന്ന് പറയുന്നത്. ഏതൊരു പ്രവൃത്തിയുടെയും ആവർത്തനം എത്ര കണ്ട് അനിവാര്യമാണെന്നും ഇതിലൂടെ ഓരോ പ്രാവശ്യവും പൂർവാധികം അത് വളരെ ഫലദായകമാകുന്നത് എങ്ങനെയാണെന്നും ഈ ആയത്തിൽ നിന്ന് വ്യക്തമാകുന്നുണ്ട്. കാരണം, ഒരാൾ തഖ്‌വയോടെ പ്രവർത്തിക്കുമ്പോൾ അയാൾക്ക് വിശ്വാസം പ്രദാനം ചെയ്യപ്പെടുകയും സത്കർമത്തിന് അവസരം കിട്ടുകയും ചെയ്യുന്നു. തദനന്തരം തഖ്‌വയോടെ പ്രവർത്തിക്കുമ്പോൾ അയാളുടെ വിശ്വാസത്തിൽ വർദ്ധനവ് ഉണ്ടായിത്തീരുകയും സത്കർമം അവന്റെ വിശ്വാസത്തിന്റെ ഭാഗമായി

ത്തീരും വിധം ദൃഢമായിതീരുകയും ചെയ്യുന്നു. സ്വയം അവനിൽ നന്മകൾ പ്രകടമാകാൻ തുടങ്ങുകയും ചെയ്യുന്നു. പിന്നെ മൂന്നാമതും തഖ്‌വയോടെ പ്രവർത്തിക്കാൻ തുടങ്ങുമ്പോൾ പുരോഗതി പ്രാപിച്ച് മുഹ്സിൻ എന്ന പദവിയിൽ എത്തി ചേരുന്നു. ഇതിനു വ്യാഖ്യാനമായി അല്ലാഹു പറഞ്ഞത് അല്ലാഹുവിന്റെ ഇഷ്ടഭാജനമായിത്തീരുന്നുവെന്നാണ്. ആ ഇഷ്ടഭാജനത്തിൽ നിന്ന് ആരാണ് മറഞ്ഞിരിക്കുക? അവൻ ദൈവത്തെ കാണുമെന്ന് നബി(സ)വ്യക്തമായ വാക്കുകളിൽ പറഞ്ഞിരിക്കുന്നു. ഇതിന്റെ പേരാണ് (ദൈവീക ജ്ഞാനം) ഇർഫാനെ ഇലാഹി.

**ആത്മപരിശുദ്ധിയാർജ്ജിക്കാനുള്ള നാലാമത്തെ മാർഗ്ഗം**

കർമ്മങ്ങളിൽ സ്ഥിരത കൈവരിക്കുകയെന്നതാണ്. അല്ലാഹു പറയുന്നു. وَاعْبُدْ رَبَّكَ حَتّٰى يَأْتِيَكَ الْيَقِيْنُ

മരണം വരുന്നതു വരെ അല്ലാഹുവിനെ ആരാധിച്ചുക്കൊണ്ടിരിക്കുക. (അൽഹിജ്ർ:100)

നിങ്ങൾ മരിച്ച് ഈ ഭൂമിയിൽ നിന്ന് വേർപെടും വരെ നിങ്ങൾ അല്ലാഹുവിനെ ആരാധിച്ചുക്കൊണ്ടിരിക്കുക. എന്നാൽ ഞങ്ങൾക്ക് ദൈവത്തെകിട്ടിയിരിക്കുന്നു, അതിനാൽ ഇനി എത്ര നേരമാണ് വഞ്ചിയിൽ ഇരുന്ന് അവനെ അന്വേഷിച്ചുക്കൊണ്ടിരിക്കേണ്ടത് എന്ന ചോദ്യം ഉന്നയിക്കുന്നവർ വ്യാജന്മാരും നിഷേധികളുമാണ്. നമസ്കാരം,നോമ്പ്, ഹജ്ജ്, സക്കാത്ത് എന്നിവ അല്ലാഹുവിലേക്ക് എത്തിക്കുന്ന നൗകയാണ്. അതു കൊണ്ട് മനുഷ്യൻ അല്ലാഹുവിലേക്ക് എത്തി കഴിഞ്ഞാൽ പിന്നെ അതിൽ ഇരിക്കുകയെന്നത് വിഡ്ഢിത്തമാണ്. കർമങ്ങൾ അല്ലാഹുവിലേക്ക് എത്തിക്കുന്ന നൗകയാണെന്നത് ചില വ്യാജരും വഞ്ചകരുമായിട്ടുള്ള സൂഫികളുടെ ആശയങ്ങളാണ്. എപ്പോഴെങ്കിലും ദൈവത്തിൽ എത്തിച്ചേരുമോ?, എത്തികഴിഞ്ഞാൽ പിന്നെ ഇവയുടെ ആവശ്യമില്ലെന്ന് പറയുന്നത് തികച്ചും തെറ്റും വ്യാജവുമാണ്. ഏതൊരു സത്തയിലേക്കാണോ നമുക്ക് എത്തിച്ചേരേണ്ടത് അവൻ പരിമിതനല്ല. ഏതൊരു നദിയിലാണോ നാം സഞ്ചരിച്ചുക്കൊണ്ടിരിക്കുന്നത് അത് ഒരിക്കലും അവസാനിക്കുന്നില്ല. നദിയുടെ അഴിമുഖം വരെ എത്തിച്ചേരാനായി അതിൽ സഞ്ചരിച്ചുക്കൊണ്ടിരിക്കുന്ന ഒരു വ്യക്തിയുടെ ഉദാഹരണ

മാണ് നമ്മുടേത്, നദിയുടെ ഒരു തീരത്ത് നിന്ന് മറ്റൊരു തീരത്തേക്ക് പോകുന്നവന്റേതല്ല.

ചുരുക്കത്തിൽ, അപരിമിതനായ ദൈവത്തെ പ്രാപിക്കുന്നതിന് നമ്മുടെ കർമങ്ങളും അപരിമിതമായിരിക്കണം. എന്നാൽ അവൻ പരിമിതനായിരുന്നുവെങ്കിൽ നമ്മുടെ നമസ്ക്കാരവും നോമ്പും സക്കാത്തും ഹജ്ജും എല്ലാം പരിമിതമായിരുന്നേനെ. എന്നാൽ അവൻ പരിമിതനല്ലാത്തതിനാൽ പിന്നെ എങ്ങനെയാണ് നമ്മുടെ കർമ്മങ്ങളും പരിമിതമായിതീരുക.? നമ്മുടെ കർമങ്ങൾക്ക് മുമ്പ് കിട്ടിയതിനെക്കാളധികം ഇന്ന് കിട്ടുന്നതാണ്. ഭാവിയിൽ ഇതിനേക്കാളധികവും, ഏതുവരെയെന്നാൽ എല്ലാ ദിവസവും അഭിവൃദ്ധിയുണ്ടായിക്കൊണ്ടേയിരിക്കുന്നതാണ്.

ചുരുക്കത്തിൽ, ആരാധനയിൽ ഒരു സ്ഥിരതയുണ്ടാവണം. അല്ലാതെ കുറച്ച് കാലം ചെയ്തതിന് ശേഷം പിന്നെ അത് വിട്ടു കളയരുത്. അങ്ങനെയായാൽ മുമ്പ് വല്ലതും കരസ്ഥമായിട്ടുണ്ടെങ്കിൽഅതിനും യാതൊരു ഫലമുണ്ടാവുകയില്ല.

അല്ലാഹു പറയുന്നു. وَلَا تَكُونُوا كَالَّتِي نَقَضَتْ غَزْلَهَا مِن بَعْدِ قُوَّةٍ أَنكَاثًا
അതായത്, താൻ നൂൽ നൂറ്റ് അതിനെ ശക്തമായി പിരിച്ചിതിനു ശേഷം (തിരിയെ അഴിച്ച്) ഇഴകളായി വേർപെടുത്തിയ ഒരുവളെ പോലെ നിങ്ങളായിതീരരുത്. (അന്നഹൽ:93)

**ആത്മശുദ്ധിയാർജ്ജിക്കാനുള്ള അഞ്ചാമത്തെ മാർഗം**

മനുഷ്യന് ഗുരുവിനെ കൂടാതെ മനസ്സിലാക്കാൻ കഴിയാത്ത ഒരുപാട് കാര്യങ്ങൾ ഉണ്ട്. മനസ്സിലാക്കി തരുവാനായി ഗുരുവിനെ കിട്ടുകയെന്നതും വളരെ അനിവാര്യമാണ്.

يَا أَيُّهَا الَّذِينَ آمَنُوا اتَّقُوا اللَّهَ وَكُونُوا مَعَ الصَّادِقِينَ അല്ലയോ സത്യവിശ്വാസികളെ നിങ്ങൾ ഭയഭക്തി കൈകൊള്ളുകയും സത്യസന്ധരോടൊപ്പം സഹവസിക്കുകയും ചെയ്യുക. (അത്തൗബ -119)

അതായത് ദൃഢത കൈവരിക്കുന്നതിനായി അവരുടെ സദസ്സുകളിൽ ഇരിക്കുക. പൂർണത കൈവരിച്ചിട്ടുള്ള ഒരധ്യാപകനിൽ നിന്ന് മനുഷ്യൻ പ്രയോജനം കരസ്ഥമാക്കേണ്ടത് വളരെ അനിവാര്യമാണ്. എല്ലാ കാലഘട്ടങ്ങളിലും മുജദ്ദിദീങ്ങളുടെയും ഔലി

യാക്കളുടെയും പരിപൂർണരായ വിശ്വാസികളുടെയും ശൃംഖലകൾ ഉണ്ടായിക്കൊണ്ടിരുന്നിട്ടുണ്ട്. ഇത് ഇല്ലാതാകുമ്പോൾ അല്ലാഹു പ്രവാചകന്മാരെ നിയോഗിക്കുന്നു. ആയതിനാൽ, ഇവരിൽ നിന്ന് പ്രയോജനം കരസ്ഥമാക്കേണ്ടതാണ്. വിദ്യാർഥികൾക്ക് അധ്യാപകന്റെ ആവശ്യമില്ലാതെ പുസ്തകങ്ങൾ സ്വയം പഠിക്കാൻ കഴിയാത്തതുപോലെ അധ്യാപകന്റെ സഹായമില്ലാതെ ആത്മീയ പദവികളും കരസ്ഥമാക്കാൻ കഴിയുകയില്ല.

അല്ലാഹു പറയുന്നു.

وَعَدَ اللّٰهُ الَّذِيْنَ اٰمَنُوْا مِنْكُمْ وَعَمِلُوا الصّٰلِحٰتِ لَيَسْتَخْلِفَنَّهُمْ فِى الْاَرْضِ كَمَا اسْتَخْلَفَ الَّذِيْنَ مِنْ قَبْلِهِمْ

നാം ഈ സമുദായത്തിൽ ഖലീഫമാരെ നിയോഗിച്ചുക്കൊണ്ടിരിക്കും. അവർ എങ്ങനെയുള്ളവരാണെന്ന് പറഞ്ഞിട്ടില്ല. മറിച്ച് പൂർവ സമുദായങ്ങളിൽ ഉണ്ടായിരുന്നതുപോലെ ഈ സമുദായത്തിലും ഉണ്ടാകുന്നതാണ് എന്ന് മാത്രമേ പറഞ്ഞിട്ടുള്ളു. പൂർവികരിൽ ഭരണാധികാരം ഉള്ളവരും ഇല്ലാത്തവരും ഉണ്ടായിരുന്നതു പോലെ ഈ സമുദായത്തിലും ഉണ്ടാകും. എന്തുകൊണ്ടെന്നാൽ അല്ലാഹു പറയുന്നു.

وَلَيُمَكِّنَنَّ لَهُمْ دِيْنَهُمُ الَّذِى ارْتَضٰى لَهُمْ وَلَيُبَدِّلَنَّهُمْ مِّنْۢ بَعْدِ خَوْفِهِمْ اَمْنًا ط അവരിലൂടെ മതത്തെ സുശക്തമാക്കുന്നതാണ് അവർ ജനങ്ങളെ സംസ്കരിക്കുന്നവരും അവരുടെ അധ്യാപകരും ആയിരിക്കും. അതായത് അല്ലാഹുവും അധ്യാപകൻ അനിവാര്യമാണെന്ന് നിശ്ചയിച്ചിരിക്കുന്നതിനാൽ ഇത് കൂടാതെ കാര്യം നടക്കുകയില്ലയെന്നത് വ്യക്തമാണ്. അധ്യാപകനില്ലാതെ അധികം കാര്യങ്ങളും മനസ്സിലാക്കാൻ മനുഷ്യന് വർഷങ്ങളെടുക്കുമ്പോൾ അധ്യാപകനിലൂടെ നിമിഷങ്ങൾക്കൊണ്ട് കാര്യങ്ങൾ മനസ്സിലാക്കാൻ കഴിയുന്നു. അധ്യാപകനിലൂടെ വളരെ കുറഞ്ഞ സമയത്തിനുള്ളിൽ പഠിക്കാൻ കഴിയുന്ന കാര്യങ്ങൾ അവരെ കൂടാതെ ഡിക്ഷണറികളുടെ സഹായത്താൽ പഠിക്കാമെന്ന് പഠനാരംഭം മുതൽ കുട്ടികൾ വിചാരിച്ചാൽ തന്നെയും വളരെയധികം വർഷങ്ങൾ എടു

ത്താൽ പോലും അത് സാധ്യമാവുകയില്ല. ഇപ്പോൾ ഞാൻ പറയുന്ന കാര്യങ്ങൾ തന്നെ നോക്കുക, ഞാൻ വിശദീകരിക്കുന്ന കാര്യങ്ങൾ അന്വേഷിച്ച് കണ്ടെത്താൻ നിങ്ങൾ ശ്രമിച്ചാൽ തന്നെ അതിന് വർഷങ്ങൾ തന്നെ എടുത്തെന്നു വരാം. എന്നാൽ വളരെ ബുദ്ധിമുട്ടി വർഷങ്ങൾ എടുത്ത് മനസ്സിലാക്കാൻ കഴിയുന്ന കാര്യങ്ങൾ ഇപ്പോൾ തന്നെ ചില മണിക്കൂറുകൾക്കൊണ്ട് കേട്ടു കഴിഞ്ഞിരിക്കുന്നു.

അതിനാൽ അധ്യാപകൻ അനിവാര്യംതന്നെയാണ്. അധ്യാപകനെ തന്നുകൊണ്ടിരിക്കുമെന്ന് അല്ലാഹു വാഗ്ദാനം ചെയ്തിട്ടുമുണ്ട്. കാരണം അല്ലാഹു സ്വയം അധ്യാപകനെ തെരഞ്ഞെടുത്ത് നല്കുന്ന വ്യവസ്ഥാപിതമായ ഒരു സംവിധാനത്തിൽ ആണ് നിങ്ങൾ ഉൾപ്പെട്ടിരിക്കുന്നത്. അതിനാൽ നിങ്ങൾക്ക് അധ്യാപകനെ അന്വേഷിക്കേണ്ട ആവശ്യമില്ല. മറ്റുള്ളവർക്ക് അഭിമുഖികരിക്കേണ്ടിവരുന്ന ബുദ്ധിമുട്ടുകൾ നിങ്ങൾക്ക് നേരിടേണ്ടിവരുന്നില്ല. അതിനാൽ നിങ്ങൾ ഇതിൽ നിന്ന് തീർച്ചയായും ഗുണം എടുക്കേണ്ടതാണ്.

## ആത്മീയ പരിശുദ്ധിയാർജ്ജിക്കാനുള്ള ആറാമത്തെ മാർഗം

മനുഷ്യന് വളരെയധികം പ്രയോജനപ്പെടുത്തുവാൻ കഴിയുന്ന ഒന്നാണ് ആത്മപരിശോധന. അതായത്, മുഹാസിബ. മനുഷ്യൻ ഇതിൽ നിന്ന് പ്രയോജനം എടുത്താൽ വളരെപെട്ടെന്ന് ആത്മശുദ്ധി നേടാൻ സാധിക്കുന്നതാണ്. എന്നാൽ നിങ്ങൾമനസ്സിലാക്കിയ വിശദീകരണമല്ല. ഞാൻ പറയാൻ പോകുന്ന കാര്യങ്ങളിൽ നിന്ന് ആത്മപരിശോധന(മുഹാസിബ)യെന്താണെന്നും അതെങ്ങനെയാണ് ചെയ്യേണ്ടതെന്നും അതിൽ എന്തൊക്കെ തടസങ്ങളാണ് അഭീമുഖീകരിക്കേണ്ടി വരുന്നതെന്നും, അതിനെ എങ്ങനെ നീക്കാമെന്നും നിങ്ങൾക്ക് മനസ്സാലാവുന്നതാണ്. ആത്മപരിശോധന (മുഹാസിബ) യെ കുറിച്ച് ഖുർആൻ പറയുന്നു.

يَوْمَ يَبْعَثُهُمُ اللَّهُ جَمِيعًا فَيُنَبِّئُهُم بِمَا عَمِلُوا أَحْصَاهُ اللَّهُ وَنَسُوهُ وَاللَّهُ عَلَىٰ كُلِّ شَيْءٍ شَهِيدٌ

അതായത്, അല്ലാഹു അവരെയെല്ലാവരെയും എഴുന്നേൽപിക്കുന്ന നാളിൽ, അപ്പോൾ അവർ പ്രവർത്തിക്കുന്നതിനെ കുറിച്ച് അവൻ അവരെ വിവരം അറിയിക്കും. അല്ലാഹു അത് എണ്ണി തിട്ടപെടുത്തി വച്ചിട്ടുണ്ട്. പക്ഷേ അവരത് മറന്നിരിക്കുകയാണ്. അല്ലാഹു എല്ലാ

കാര്യങ്ങൾക്കും സാക്ഷിയാകുന്നു. (അൽ മുജാദല:7)
അതായത്, കണക്ക് തീർച്ചയായും ഓർത്തിരിക്കേണ്ടത് അത് ബോധിപ്പിക്കേണ്ടവർ തന്നെയാണ്. എന്നാൽ അവർ മറന്നു കൊണ്ടേയിരിക്കുന്നു, അല്ലാഹുവാകട്ടെ എണ്ണിക്കൊണ്ടേയും ഇരിക്കുന്നു. ഇത് ബുദ്ധിക്ക് വിരുദ്ധവും വളരെ ആശ്ചര്യകരവുമായ കാര്യമാണ്. മുഹാസിബ (ആത്മപരിശോധന) അനിവാര്യമാണെന്ന് ഈ സൂക്തത്തിൽ നിന്ന് മനസ്സിലാകുന്നുണ്ട്.

അല്ലാഹു പറയുന്നത് ദാസൻ തന്റെ കർമങ്ങളെ കുറിച്ച് ആത്മപരിശോധന(മുഹാസിബ) നടത്തിക്കൊണ്ടിരിക്കേണ്ടത് അനിവാര്യമാണ്. കാരണം അവൻ അന്ത്യനാളിൽ കണക്ക് ബോധിപ്പിക്കേണ്ടതാണ്. എന്നാൽ അവൻ അങ്ങനെ ചെയ്തില്ല. അതിനാൽ ആത്മ പരിശോധന (മുഹാസിബ) ആവശ്യമാണെന്ന് വിശുദ്ധ ഖുർആനി ൽ നിന്ന് ബോധ്യപ്പെടുന്നുണ്ട്. ഇത് സംബന്ധമായി ഹദ്റത്ത് ഉമർ (റ) യുടെ ഒരു വാചകം വളരെ പ്രസിദ്ധമാണ്. ഇതിനെ ഹദീസായി പലരും തെറ്റിദ്ധരിച്ചിട്ടുണ്ട്.

അതായത് حَاسِبُوا قَبْلَ اَنْ تُحَاسِبُوا നിങ്ങൾ കണക്കെടുക്കപ്പെടുന്നതിനു മുമ്പ് നിങ്ങൾ സ്വയം കണക്കെടുക്കുക.

## ആത്മപരിശോധനയുടെ രണ്ട് രീതികൾ

രണ്ട് വ്യത്യസ്ത രീതിയിലുള്ള ആത്മ പരിശോധനകൾ (മുഹാസിബ) ഉണ്ടെന്ന കാര്യം പ്രത്യേകം ഓർക്കേണ്ടതാണ്. എന്നാൽ രണ്ടിലും വ്യത്യാസങ്ങളുമുണ്ട്. അധികം ആളുകൾക്കും ഇതിനെ കുറിച്ച് അറിവില്ലാത്തതിനാൽ ആത്മപരിശോധന(മുഹാസിബ)യെ മനസ്സിലാക്കിയിട്ടുമില്ല,മറ്റുള്ളവരുടെ ശ്രദ്ധയെ ഇതിലേക്ക് ക്ഷണിക്കാനും കഴിഞ്ഞിട്ടില്ല.നിങ്ങൾ ഈരണ്ട് രീതികളെയും കുറിച്ച് ശരിക്കും മനസ്സിലാക്കണം.

ഒന്നാമത്തെ രീതി ഭാഗികമാണ്,രണ്ടാമത്തേത് പൂർണതയെ സംബന്ധിക്കുന്നതാണ്. ഇവ തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കാത്തതുകൊണ്ട് സാധാരണ ആളുകൾക്ക് ആത്മ പരിശോധനയെ (മുഹാസിബ) പറ്റി മനസ്സിലാക്കാൻ കഴിയുന്നില്ല. ഒന്നാമത്തെരീതി ഓരോ കർമവുമായി ബന്ധപ്പെട്ടു കിടക്കുന്നതാണ്. രണ്ടാമത്തെ രീതി എല്ലാ കർമങ്ങളുമായി ബന്ധപ്പെട്ടതാണ്. കർമങ്ങളെ ശരി

യാക്കുന്നതാണ് ആദ്യത്തെ രീതി. രണ്ടാമത്തെ രീതി കർമങ്ങളെ തേച്ച് മിനുക്കുന്നതാണ്. ജനങ്ങൾ ഇവ രണ്ടിനേയും കൂട്ടി കല ർത്തിയിരിക്കുന്നു. അല്ലെങ്കിൽ രണ്ടാമത്തേതിനെ കുറിച്ച് മാത്രം വിവരിക്കുന്നു. എന്നാൽ രണ്ട് രീതിയിലും ആത്മപരിശോധന നട ത്തുകയെന്നതാണ് ഏറ്റവും പ്രയോജനപ്രദമായിട്ടുള്ള യഥാർത്ഥ ആത്മപരിശോധന.

ഇനി ഞാൻ രണ്ട് രീതികളെയും കുറിച്ച് വിവരിക്കുകയാണ്. ഭാഗീ കമായി ബന്ധപ്പെട്ട ഒന്നാമത്തെ ആത്മ പരിശോധനക്ക് മൂന്ന് വിധ ങ്ങളുണ്ട്. **1.പ്രാരംഭ ഘട്ട ആത്മപരിശോധന, 2. മധ്യമ ഘട്ട ആത്മപരിശോധന 3.അന്തിമ ഘട്ട ആത്മപരിശോധന.**

**പ്രാരംഭഘട്ട ആത്മപരിശോധന**

ഒരു പ്രവൃത്തി ആരംഭിക്കുന്നതിനു മുമ്പ് ഓരോ മനുഷ്യനും തന്റെ ആത്മാവിനെ ഒരു പരിശോധനക്ക് വിധേയമാക്കിക്കൊണ്ട് അതി നോട് രണ്ട് ചോദ്യങ്ങൾ ചോദിക്കേണ്ടതാണ്

1. ഈ പ്രവൃത്തി ചെയ്യുന്നതിന്റെ ഉദ്ദേശ്യം എന്താണ്?
2. ആർക്ക് വേണ്ടിയാണ് ഈ പ്രവർത്തി ചെയ്യാൻ പോകുന്നത്?

താൻ ചെയ്യാൻ പോകുന്ന പ്രവർത്തി തെറ്റാണെങ്കിൽ ഒന്നാമത്തെ, ചോദ്യത്തിന്റെ ഉത്തരത്തിൽ തന്നെ ആ തെറ്റ് അയാൾക്ക് ബോധ്യ പ്പെടുമെന്നതാണ് ഇതുകൊണ്ടുള്ള പ്രയോജനം. കാരണം, കാര്യ ങ്ങളുടെ ഉദ്ദേശ്യത്തിലാണ് അതിന്റെ നന്മയും തിന്മയും ബന്ധ പ്പെട്ടു കിടക്കുന്നത്. അവന്റെ മന:സാക്ഷി അവന്റെ ചോദ്യത്തിന് മറുപടി നല്കുമ്പോൾ ആ പ്രവൃത്തിയുടെ ദോഷം അവനിൽ പ്ര കടമാകുന്നതിനാൽ സ്വയം അവന്റെ ഹൃദയത്തിൽ ലജ്ജ ഉൽഭൂ തമാവുകയും ആത്മാവിന്റെ ആവേശം തണുത്തു പോവുകയും ചെയ്യുന്നു. കാരണം, ലജ്ജയും കുറ്റബോധവും കൊണ്ട് ആത്മാ വിന്റെ ആവേശം തണുത്തുപോകാറുണ്ട്. ഉദാഹരണമായി കളവ് ചെയ്യാനുള്ള ചിന്ത ഉണ്ടാകുമ്പോൾ തന്നെ താൻ എന്തിനാണ് ഇത് ചെയ്യാൻ തുനിയുന്നതെന്ന് സ്വയം ചോദിക്കുകയാണെങ്കിൽ സമ്പത്ത് സ്വരൂപിക്കാനാണെന്ന മറുപടിയായിരിക്കും കിട്ടുക. സമ്പത്ത് ഉണ്ടാക്കാൻ മറ്റുള്ളവരുടെ സമ്പത്ത് അനാവശ്യമായി കൊള്ളയടിക്കുകയല്ലാതെ അല്ലാഹു മറ്റു മാർഗ്ഗങ്ങൾ ഒന്നും വെച്ചി

ട്ടില്ലേയെന്നും, എന്നോട് ആരെങ്കിലും ഇങ്ങനെ ചെയ്താൽ താൻ എത്ര അനിഷ്ടകരമായിട്ടായിരിക്കും അയാളോട് പെരുമാറുക എന്നുമുള്ള ചോദ്യങ്ങൾ ഉയരുന്നു. അങ്ങനെ അയാളുടെ ആത്മാവ് മൗനമാവുകയും അയാൾ കളവിൽ നിന്ന് പിൻമാറുകയും ചെയ്യുന്നു. എന്തെങ്കിലും പ്രവൃത്തി ചെയ്യുന്നതിന് മുമ്പായി ആത്മാവിനോട് ചെയ്യേണ്ട പ്രാരംഭഘട്ട ആത്മപരിശോധനയാണ് ഇത്. ചില സമയത്ത് ഏതെങ്കിലും ഒരു കർമത്തെ സംബന്ധിച്ച് നഫ്സ്(മന:സാക്ഷി)യോട് ചോദിച്ചാൽ അത് നന്മയാണെന്ന മറുപടിയായിരിക്കും ലഭിക്കുക. എന്നാൽ അതിനെക്കുറിച്ച് നിരൂപണം നടത്തുമ്പോൾ അല്ലെന്ന് തനിക്ക് ബോധ്യപ്പെടുകയും അങ്ങനെ ലജ്ജിക്കുകയും ചെയ്യുന്നതാണ്. അധികം പാപങ്ങളും പ്രാരംഭഘട്ടത്തിലും, കുറേ പാപങ്ങൾ മധ്യഘട്ടത്തിലും അന്തിമ ഘട്ടത്തിലും ഒഴിഞ്ഞു പോകുന്നു. ആത്മപരിശോധനക്കുശേഷം ചെയ്യാൻ പോകുന്ന പ്രവൃത്തി നന്മയാണെന്നും മറ്റുള്ളവരുടെ പ്രയോജനത്തിന് ഹേതുവാണെന്നും മനസ്സിലാകുന്നതാണ്. അത്തരം സന്ദർഭങ്ങളിലും ആത്മപരിശോധന ഉപേക്ഷിച്ചു കളയരുത്.മറിച്ച് പ്രാരംഭഘട്ട ആത്മപരിശോധനയുടെ രണ്ടാം ഭാഗം അനുസരിച്ച് പ്രവർത്തിക്കണം.

അതായത് ഈ പ്രവൃത്തി ഞാൻ ആർക്ക് വേണ്ടിയാണ് ചെയ്യുന്നത്? എന്നു തന്റെ ആത്മാവിനോട് ചോദിക്കണം. ബാഹ്യമായ നന്മയാണെന്ന് മനസിലാക്കിയ കാര്യം യഥാർഥത്തിൽ തിന്മയാണെന്ന് ഈ ചോദ്യത്തിന് കിട്ടുന്ന ഉത്തരത്തിൽ നിന്ന് വ്യക്തമാകുന്നതാണ്. ഉദാഹരണത്തിന് നമസ്കാരം, സദഖ, ഔദാര്യം എന്നീ കാര്യങ്ങൾ നിർവഹിക്കുന്ന സമയത്ത് ചെയ്യുന്ന പ്രാരംഭഘട്ട ആത്മപരിശോധനയുടെ മറുപടിയിൽ ഇതെല്ലാം പ്രയോജനങ്ങളായ പ്രവൃത്തികളാണെന്ന് ആത്മാവ് (മന:സാക്ഷി) നിശ്ചയിച്ചുറപ്പിക്കും. എന്നാൽ ഈ പ്രവൃത്തി മറ്റുള്ളവരെ കാണിക്കാനോ, മറ്റുള്ളവർക്ക് വേണ്ടിയോ ആണ് ഉദ്ദേശിച്ചതെങ്കിൽ അയാളുടെ രണ്ടാമത്തെ ചോദ്യത്തിനുള്ള മറുപടിയിൽ അതായത് ഈ പ്രവൃത്തി ആർക്ക് വേണ്ടിയാണ് നിർവഹിക്കുന്നതെന്ന ചോദ്യത്തിനുള്ള മറുപടിയിൽ നന്മയുടെ പേരിൽ തന്റെ ആത്മാവ്

ഈ പ്രവൃത്തിയുടെ മീതെ ധരിച്ചിരുന്ന മേലങ്കി അഴിഞ്ഞു പോകുന്നതാണ്. ഈ നന്മയും അയാൾക്ക് തിന്മയായിരുന്നുവെന്ന് മനസ്സിലാക്കാൻ കഴിയും. തദവസരത്തിൽ പെട്ടെന്ന് തന്റെ ഉദ്ദേശ്യം അല്ലാഹുവിന് വേണ്ടി മാത്രമായോ അല്ലെങ്കിൽ ജനങ്ങളുടെ ഗുണത്തിന് വേണ്ടി  മാത്രമായോ തിരുത്തപ്പെടുന്നതാണ്.അങ്ങനെ തിന്മയെ നന്മയിലേക്ക് മാറ്റുന്നതാണ്.

**മധ്യഘട്ട ആത്മപരിശോധന**

പ്രാരംഭഘട്ട ആത്മപരിശോധനക്ക് ശേഷം കാര്യം  ചെയ്യാൻ തുടങ്ങുമ്പോൾ മധ്യഘട്ട ആത്മപരിശോധനയുടെ സമയമാകുന്നു. ഈ ആത്മപരിശോധന കൊണ്ട് ഒരുപാട് ഗുണങ്ങൾ ഉണ്ട്. കാര്യം  നടന്നുകൊണ്ടിരിക്കുമ്പോൾ ഞാൻ ഇത് എങ്ങനെയാണ് ചെയ്യുന്നതെന്ന ചോദ്യം തന്റെ ആത്മാവിനോട് ചോദിക്കുകയെന്നതാണ് ഈ ആത്മപരിശോധനയുടെ രീതി. അതായത് ഈ കാര്യം പൂർത്തിയാക്കുന്നതിനായി ഏതൊക്കെ മാർഗങ്ങളാണ് അവലംബിക്കുന്നത്. പല പ്രാവശ്യം മനുഷ്യൻ നല്ല ഉദ്ദേശ്യത്തോടെ തന്നെ ഒരു നന്മ പ്രവർത്തിക്കുന്നു. എന്നാൽ അത് നിറവേറ്റുന്നതിന് അവലംബിക്കുന്ന മാർഗങ്ങൾ ശരിയായവയായിരിക്കുകയില്ല. അല്ലെങ്കിൽ ആ നല്ല കാര്യം പൂർത്തിയാക്കുന്നത് നിയതനിയമങ്ങൾ അനുസരിച്ചായിരിക്കുകയില്ല. അതിനാൽ മധ്യഘട്ട ആത്മപരിശോധന അനിവാര്യമായിവരുന്നു. ആയതിനാൽ ഓരോ പ്രവൃത്തിയും ചെയ്തുകൊണ്ടിരിക്കുമ്പോൾ  ഈ പ്രവൃത്തിയുടെ പൂർത്തീകരണത്തിന്  എങ്ങനെയുള്ള മാർഗങ്ങളാണ് അവലംബമാക്കുന്നതെന്ന ചോദ്യത്തിനുള്ള മറുപടിയിൽ ആ പ്രവർത്തന മാർഗത്തിൽ എന്തെങ്കിലും തെറ്റുകൾ ഉണ്ടെങ്കിൽ അത് അകന്നു പോകുന്നു എന്നതാണ്.

**അന്തിമഘട്ട ആത്മപരിശോധന**

ഏതെങ്കിലുമൊരു പ്രവൃത്തിയുടെ അവസാനത്തിൽ ചെയ്യുന്ന ആത്മപരിശോധനയാണ് അന്തിമഘട്ട ആത്മപരിശോധന. ചെയ്ത പ്രവൃത്തിയുടെ എന്ത് പ്രഭാവമാണ് തന്റെ ഹൃദയത്തിൽ ഉണ്ടായതെന്ന് തന്റെ ആത്മാവിനോട് ചോദിക്കുകയെന്നതാണ് ഇത്. ചില സന്ദർഭങ്ങളിൽ മനുഷ്യൻ നല്ല മാർഗങ്ങൾ അവലംബ

മാക്കിക്കൊണ്ട് നന്മ ചെയ്യുന്നു. എന്നാൽ അത് കഴിയുമ്പോൾ അയാളുടെ മനസ്സിൽ അഹങ്കാരവും പൊങ്ങച്ചവും ഉണ്ടാകുന്നു. അങ്ങനെ അയാൾ നശിക്കുന്നു. നന്മ ചെയ്തത് കൊണ്ട് ഹൃദയ ത്തിൽ എന്ത് പ്രഭാവമാണ് ഉണ്ടായതെന്ന് വിലയിരുത്തുമ്പോൾ, അഭിമാനത്തിന്റെയും പൊങ്ങച്ചത്തിന്റെയും പ്രഭാവമാണ് ഉണ്ടായി ട്ടുള്ളതെങ്കിൽ അത് വളർന്ന് മരമായിത്തീരുന്നതിന് മുമ്പായി അതിനെ തിരിച്ചറിയാൻ സാധിക്കുന്നതാണ്. അങ്ങനെ, തന്റെ മന സ്സിനെ പഴിക്കുകയും തന്റെ കർമങ്ങൾ പാഴായിപോകാതെ സംര ക്ഷിക്കപ്പെടുന്നതുമാണ്. ഇനി സംരക്ഷിക്കുന്നതിന്റെ ഫലമായി വിനയവും എളിമയും ആണ് ഉണ്ടായിട്ടുള്ളതെങ്കിൽ കർമത്തിന്റെ നല്ല പ്രഭാവത്തെ തിരിച്ചറിഞ്ഞ് കൂടുതൽ നന്മകളിലേക്ക് പ്രചോദന മുണ്ടാകുന്നതിനായി പൂർവ്വാധികം അഭിനിവേശത്തോടെ മുന്നോട്ട് കാലെടുത്ത് വെക്കുന്നതുമാണ്.

ചുരുക്കത്തിൽ ആത്മപരിശോധന മൂന്ന് തരത്തിൽ ഉണ്ട്. ഉദ്ദേശ്യം ഉടലെടുക്കുമ്പോൾ തന്നെ ഞാൻ ഈ പ്രവൃത്തി ആർക്ക് വേണ്ടി എന്തിന് വേണ്ടി ആണ് ചെയ്യുന്നത് എന്ന് ചോദിക്കുയെന്നതാണ് പ്രാരംഭഘട്ട ആത്മപരിശോധന. രണ്ടാം ഘട്ട ആത്മപരിശോധന, പ്രവൃത്തി തുടങ്ങി കഴിയുമ്പോൾ ഈ പ്രവൃത്തി എങ്ങനെയാണ് ചെയ്യുന്നത് ഇതിനു വേണ്ടി ഏത് മാർഗമാണ് അവലംബിക്കുന്നത് എന്നതാണ്. ഇതിനെ മധ്യഘട്ട ആത്മപരിശോധനയെന്ന് പറയുന്നു. മൂന്നാം ഘട്ട ആത്മപരിശോധന പ്രവൃത്തി പൂർത്തീകരിച്ചുകഴി ഞ്ഞാൽ തന്നിൽ എന്ത് പ്രഭാവമാണ് ഉണ്ടാക്കിയതെന്ന് ചോദിക്കുക. ഇത് അന്തിമഘട്ട ആത്മപരിശോധനയാകുന്നു. ഈചോദ്യങ്ങൾക്ക് അനുസരിച്ച് മനുഷ്യൻ പ്രവർത്തിക്കാൻ തുടങ്ങിയാൽ വളരെ കുറച്ച് നാളുകൾകൊണ്ട് ഓരോ പ്രവൃത്തിയുടെയും സമയത്ത് സ്വയം മനസ്സിനോട് ചോദ്യങ്ങൾ ഉണ്ടായിത്തീരുന്ന വിധത്തിൽ അത് ഒരു ശീലമായി കഴിഞ്ഞിരിക്കും. ഈ ആത്മപരിശോധന കർമങ്ങളുടെ കർമങ്ങളുടെ വിവിധ വശങ്ങളെ സംബന്ധിച്ചു ള്ളതാണ് .

രണ്ടാമത്തെ തരത്തിലുള്ള ആത്മപരിശോധന സമ്പൂർണ ആത്മ പരിശോധനയാകുന്നു.

ഇത് ഒരുമിച്ച് ഒറ്റ പ്രാവശ്യം കൊണ്ട് സകല കർമങ്ങളിലും ചെയ്യാൻ വളരെ വിഷമകരം ആണ്. കാരണം മനുഷ്യൻ തന്റെ കർമങ്ങളെ മറന്ന് പോകുന്നു. എന്നാൽ ഈ ആത്മപരിശോധന എല്ലാ കർമങ്ങളെയും വലയം ചെയ്യുന്ന വിധം വിശാലമാണ്. അതുകൊണ്ട് പല കർമങ്ങളും വിട്ട് പോകുന്നു. അല്ലാഹു പറയുന്നു: മനുഷ്യന്റെ ദൃഷ്ടി എത്ര ദുർബലമാണ്.പറയുന്നു:

لَقَدْ كُنتَ فِي غَفْلَةٍ مِّنْ هَٰذَا فَكَشَفْنَا عَنكَ غِطَاءَكَ فَبَصَرُكَ الْيَوْمَ حَدِيدٌ ഇക്കാര്യങ്ങൾ നീ ഭൂമിയിൽ മറന്ന് കളഞ്ഞിരുന്നു. ഇപ്പോൾ നിനക്ക് നല്ല വണ്ണം ഓർമ്മ വന്നിരിക്കുന്നു.

അതിനാൽ ഒരു കർമവും വിട്ട് പോകാതെ എല്ലാ കർമങ്ങളെയും ആത്മപരിശോധന ചെയ്യാൻ കഴിയുന്ന ഒരു എളുപ്പ വഴി ആവശ്യമാണ്. പ്രകൃതിദത്തമായ ഉപായം എന്ന് പറയുന്നത് കർമങ്ങളെ വിഭജിക്കുകയെന്നതാണ് ഉദാഹരണത്തിന് നന്മകളെ ഇപ്രകാരം വിഭജിക്കാവുന്നതാണ്. 1.അല്ലാഹുമായി ബന്ധപ്പെട്ട കർമങ്ങൾ 2.തന്റെ ആത്മാവുമായി ബന്ധപെട്ട കർമങ്ങൾ 3.മറ്റു സൃഷ്ടികളുമായി ബന്ധപ്പെട്ട കർമ്മങ്ങൾ. ഇതു പോലെ തിന്മകളെയും വിഭജിക്കാവുന്നതാണ്. ഈ വിഭജനത്തെ മുമ്പിൽ വെച്ചുകൊണ്ട് ആത്മപരിശോധന നടത്തുകയാണെങ്കിൽ വളരെയധികം കാര്യങ്ങൾ നമ്മുടെ ഓർമ്മയിൽ വരുന്നതാണ്.

## സൽകർമങ്ങൾ നാലു തരം

സൽകർമങ്ങൾ പല തരത്തിലും വിഭജിക്കാവുന്നതാണ്.

ഉദാഹരണത്തിന് സൽകർമ്മങ്ങൾ നാല് തരത്തിലുണ്ട്.

1. വ്യക്തിപരമായും മറ്റുള്ളവർക്ക് പ്രയോജനകരമായുള്ള കർമങ്ങൾ. എന്നാൽ ചില സന്ദർഭങ്ങളിൽ മനുഷ്യൻ ദുർവാശി കാരണത്താൽ അത്തരം കർമങ്ങൾ ചെയ്യുകയില്ല. അത്തരത്തിലുള്ള കർമങ്ങൾ ഉണ്ടായിട്ടുണ്ടോ എന്ന് പരിശോധിക്കേണ്ടതാണ്.
2. മനുഷ്യന് സ്വയം ഗുണമില്ലാത്തതും എന്നാൽ മറ്റുള്ളവർക്ക് ഗുണകരവുമായ കർമങ്ങൾ.
3. ചെയ്യുന്നതുകൊണ്ട് വ്യക്തിപരമായി ഗുണവും ദോഷവും ഇല്ല. എന്നാൽ മറ്റുള്ളവർക്ക് നഷ്ടം ഉണ്ടാകുന്ന കർമങ്ങൾ.
4. തനിക്ക് നഷ്ടമുണ്ടാക്കുന്നതും മറ്റുള്ളവർക്ക് ഗുണകരവുമായി

ട്ടുള്ള കർമങ്ങൾ. ഈ കർമങ്ങളെ മനുഷ്യൻ ഓരോരോന്നോരോന്നായി പരിശോധിക്കുകയാണെങ്കിൽ ആത്മപരിശോധന വളരെ എളുപ്പ മായിത്തീരുന്നതാണ്. ഇതുപോലെ നിഷിദ്ധമായ കർമങ്ങളെ സംബന്ധിച്ചും ചെയ്യാൻ കഴിയുന്നതാണ്.

## ആത്മപരിശോധനക്കുള്ള എളുപ്പമാർഗം

കർമങ്ങളുടെ എല്ലാ വശങ്ങളും അവസ്ഥകളും മനസ്സിലാക്കാൻ സാധിക്കുന്നു എന്നതാണ് ഇങ്ങനെ തരം തിരിക്കുന്നതുകൊണ്ടുള്ള ഏറ്റവും വലിയ ഗുണം. അതുകൊണ്ട് തന്നെ ഏതെങ്കിലും കർമ ത്തിൽ ന്യൂനത ഉണ്ടാകുമ്പോൾ വളരെ എളുപ്പത്തിൽ അതിനെ ശുദ്ധീകരിക്കാൻ സാധിക്കുന്നു. എന്നാൽ ഇങ്ങനെ ആത്മപരിശോ ധന നടത്താനുള്ള കഴിവ് എല്ലാവർക്കും ഉണ്ടാവുകയില്ല. അതിനാ ൽ വളരെ എളുപ്പമുള്ള ഉപായങ്ങൾ വിശദീകരിക്കാം. അതായത്, ഒരു വർഷത്തിന് ശേഷമോ ആറു മാസത്തിന് ശേഷമോ നാല് മാസ ത്തിനു ശേഷമോ ഒരു മാസത്തിനു ശേഷമോ ആത്മപരിശോധന നടത്തുന്നതിന് പകരം വിശുദ്ധ ഖുർആനിലെ വിധിവിലക്കുകൾ അടയാളപ്പെടുത്തി ദിവസവും ഒന്നോ രണ്ടോ റുക്കൂഅ് പാരായ ണം ചെയ്യുമെന്ന് പ്രതിജ്ഞ ചെയ്യുക. പാരായണം ചെയ്യുമ്പോൾ തത്തയെ പോലെ പാരായണം ചെയ്യാതിരിക്കാൻ പ്രത്യേകം ശ്രദ്ധി ക്കേണ്ടതാണ്. മറിച്ച് അതിലെ വിഹിതവും അവിഹിതവുമായ കാര്യങ്ങളെ കുറിച്ച് ചിന്തിക്കുക. ദിവസവും പാരായണം ചെയ്യു മ്പോൾ ഏത് ആജ്ഞയെ കുറിച്ചാണോ പ്രതിപാദിക്കുന്നത് അത് താൻ പാലിക്കുന്നുണ്ടോയെന്ന് കൂടി ചിന്തിക്കുക. അതുപോലെ ഏതെങ്കിലും നിഷിധമായ കാര്യത്തെ സംബന്ധിച്ച് വന്നാൽ അതിൽ നിന്ന് താൻ വിട്ട് നിൽക്കുന്നുണ്ടോയെന്ന് ചിന്തിക്കുക. ഇങ്ങനെ വളരെ എളുപ്പത്തിൽ ആത്മപരിശോധന നടത്താൻ കഴിയുന്നതാണ്.

നോക്കുക ഒരാൾ വീട് നിർമിക്കുമ്പോൾ വീട് പൂർണമാകാതെ എന്തെങ്കിലും കാര്യം വിട്ട് പോകാതിരിക്കാനായി ഇഞ്ചിനിയറെ കൊണ്ടോ അല്ലെങ്കിൽ അറിവുള്ള മറ്റാരേയെങ്കിലുംകൊണ്ടോ കണക്ക് എടുപ്പിക്കുന്നു. ഇതുപോലെ ആത്മീയഭവനത്തിന്റെ ഇഞ്ചി നീയർ വിശുദ്ധ ഖുർആനാണ്. വിശ്വാസ പൂർത്തീകരണത്തിന് ഏതു

കാര്യമാണ് വേണ്ടതെന്ന് അതിനോട് ചോദിക്കേണ്ടതാണ്. ഖുർ ആൻ പാരായണം ചെയ്യുമ്പോൾ വിഹിതവും അവിഹിതവുമായ കാര്യങ്ങൾ വരുമ്പോൾ താൻ ഇതനുസരിച്ച് പ്രവർത്തിക്കുന്നുണ്ടോ ഇല്ലയോയെന്ന് ചിന്തിച്ചിക്കൊണ്ടിക്കുകയെന്നതാണ് ഇതിനുള്ള ഏക മാർഗം. പരിശ്രമിക്കുന്നവർക്ക് ചെയ്യാൻ കഴിയുന്ന മാർഗമാണ് ഇത്.എന്നാൽ ഇക്കാര്യത്തിൽ ദേഹേച്ഛയുടെ ന്യായീകരണത്തിൽ പെട്ട് പോകാതെ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ഉദാഹരണത്തിന് പരദൂഷണത്തെ പറ്റി പറയാം. താൻ ഒരിക്കലും പരദൂഷണം പറഞ്ഞിട്ടില്ലെന്ന് തന്റെ നഫ്സ് (ആത്മാവ്) പറയുന്നു. ഇതിനെ അംഗീകരിക്കരുത്. മറിച്ച് കർമങ്ങളെ നല്ല വണ്ണം വിലയിരുത്തുക. എന്നിട്ടും താൻ ഈ തെറ്റ് ചെയ്തിട്ടില്ലെന്നാണ് മനസ്സിലാകുന്നതെങ്കിൽ പിന്നെ പരദൂഷണം എന്താണെന്ന് വ്യാഖ്യാനിക്കുക. അങ്ങനെ പല പ്രാവശ്യം വ്യഖ്യാനിക്കുമ്പോൾ അവൻ പരദൂഷണത്തെ കുറിച്ച് ശരിയായ രീതിയിലല്ല മനസ്സിലാക്കിയിട്ടുള്ളതെന്നും അതുകൊണ്ടാണ് പരദൂഷണം ഒരിക്കലും തങ്ങൾ പറഞ്ഞിട്ടില്ലെന്നാണ് അവർ മനസ്സിലാക്കിയതെന്നും നമുക്ക് അറിയാൻ കഴിയും. മറ്റുള്ളവരെ കുറിച്ച് ദൂഷണം പറഞ്ഞ്ക്കൊണ്ടിരിക്കുന്നവരോട് എന്തിനാണ് ദൂഷണം പറയുന്നതെന്ന് ചോദിച്ചാൽ അവർ പറയും ഞങ്ങൾ വ്യാജമൊന്നുമല്ലല്ലോ പറയുന്നത്? മറ്റുള്ളവരെ കുറിച്ച് ഇല്ലാത്ത കാര്യങ്ങൾ പറയുന്നതാണ് പരദൂഷണമെന്നാണ് അവർ ധരിച്ചു വെച്ചിട്ടുള്ളത്. ഇല്ലാത്ത കാര്യങ്ങളെ വ്യാജമെന്നാണ് പറയുന്നത്. യഥാർഥ കാര്യങ്ങൾ ഒരാളുടെ അഭാവത്തിൽ പറയുന്നതിനെയാണ് പരദൂഷണം എന്ന് പറയുന്നത്. ഒരാളെ കുറിച്ച് ഇല്ലാത്ത കാര്യങ്ങൾ അയാളുടെ അഭാവത്തിൽ പറയുന്നതിനെയാണ് പരദൂഷണം എന്ന് പറയുന്നതെന്ന് മനസ്സിലാക്കിയിട്ടുള്ള വ്യക്തി പരദൂഷണം പറയരുത് എന്ന് വായിക്കുമ്പോൾ അയാൾ മനസ്സിലാക്കുന്നത് താൻ അത് ചെയ്യുന്നില്ലെന്നാണ്. എന്നാൽ പരദൂഷണത്തിന്റെ യഥാർഥ നിർവചനം ആത്മാർഥമായി വിലയിരുത്തുമ്പോൾ വ്യാജവുമായി അതിനെ തട്ടിച്ചുനോക്കിമ്പോൾ താൻ പരദൂഷണത്തിന് അടിപ്പെടാറുണ്ട് എന്ന് അയാൾക്ക് ബോധ്യമാകും.

ന്യൂനതകൾ ഞങ്ങൾ മുഖത്ത് നോക്കി പറയാൻ തയ്യാറാണെന്ന് ചില ആളുകൾ പറയാറുണ്ട്. പരദൂഷണം എന്ന് പറഞ്ഞാൽ മുഖത്ത് നോക്കി പറയാൻ പറ്റാത്ത കാര്യങ്ങളാണ് എന്നാണ് അവർ നിർവചനം നല്കുന്നത്. ഏതെങ്കിലും ഒരു സഹോദരന്റെ ന്യൂനത അയാളുടെ അഭാവത്തിലും പിന്നെ അയാളുടെ മുമ്പാകെയും പ റയാൻ തയ്യാറാകുന്ന വ്യക്തി രണ്ട് തെറ്റുകളാണ് ചെയ്യുന്നത്. ഒന്ന് പരദൂഷണം, രണ്ട് മനസ്സ് വേദനിപ്പിക്കൽ. അല്ലാഹു മറച്ച് വെച്ചിട്ടുള്ള ഒരാളുടെ ന്യൂനത വെളിപ്പെടുത്തുന്നത് പാപമാണ്. നബി(സ) പറഞ്ഞു മറ്റുള്ളവരുടെ ന്യൂനതയെ മറച്ച് വെക്കുന്നവന്റെ ന്യൂനതയെ അല്ലാഹുവും മറച്ച് വെക്കുന്നു. എന്നാൽ അധികം ആളുകളും പരദൂഷണത്തിന്റെ നിർവചനം വ്യക്തമായ രീതിയിൽ മനസ്സിലാക്കാത്തതുകൊണ്ട് അതിന് അടിപ്പെട്ട് പോകുന്നു.

വിവിധങ്ങളായ പാപങ്ങളുടെയും തിന്മകളുടെയും വിശദീകരണ ങ്ങൾ എങ്ങനെയാണ് മനസ്സിലാക്കാൻ കഴിയുകയെന്ന ചോദ്യം ഉയ രാറുണ്ട്. ഇവിടെ ഞാൻ ആദ്യമേ പറഞ്ഞ അദ്ധ്യാപകനിൽ നിന്ന് പഠിക്കുകയെന്ന ഒന്നാമത്തെ രീതിയാണ് പരിഹാരമായിട്ടുള്ളത്. എന്നാൽ അധ്യാപകനിൽ നിന്നും ഭാഗീക കാര്യങ്ങൾ എല്ലാം ചോദി ച്ചറിയാൻ കഴിയുകയില്ല. അതിനാൽ ഞാൻ ഒരു വഴി പ റഞ്ഞ് തരാം. ആ വഴി ഇപ്രകാരമാണ്,

താൻ സ്വയം ചെയ്യുന്ന തെറ്റ് മറ്റൊരാൾ അയാളുടെ മുന്നിൽ വെ ച്ച് ചെയ്യുമ്പോൾ അയാൾക്ക് ആത്മീയരോഷം ഉണ്ടാവുകയും അതി നെ കഠിനമായി വെറുക്കുകയും ചെയ്യുന്നു. ഹദ്റത്ത് ഖലീഫത്തുൽ മസീഹ് ഒന്നാമൻ(റ) പറയുമായിരുന്നു. കളവ് മോശമാണെന്ന് തോന്നുന്നില്ലേ എന്ന് ഞാൻ ഒരു കള്ളനോട് ചോദിച്ചു. അയാൾ പറഞ്ഞു. എങ്ങനെയാണ് മോശമാകുന്നത്, ഞങ്ങൾ വളരെ പ്രയാ സം സഹിച്ചുകൊണ്ടാണ് എവിടെ നിന്നെങ്കിലും കുറച്ച് സമ്പാദി ക്കുന്നത്. ഇതു കേട്ടു ഞാൻ മറ്റു കാര്യങ്ങൾ സംസാരിക്കാൻ തുട ങ്ങി. കുറച്ച് കഴിഞ്ഞ് ഞാൻ വീണ്ടും ചോദിച്ചു നിങ്ങൾ ഈ മുതൽ എങ്ങനെയാണ് പങ്കിട്ടെടുക്കുന്നത്. അയാൾ പറഞ്ഞു, ഒരു സ്വർണ പണിക്കാരനും കൂടെയുണ്ടാകും. അയാളെ എല്ലാ ആഭരണങ്ങളും ഏൽപ്പിക്കും. അയാൾ അത് ഉരുക്കി ആഭരണം ഏതാണോ അത

നുസരിച്ച് സ്വർണവും വെള്ളിയും തിരിച്ചുതരും. നിശ്ചയിച്ച പ്രകാരം ഞങ്ങൾ അത് വീതിച്ചെടുക്കും. ഞാൻ ചോദിച്ചു, സ്വർണപണിക്കാരൻ അതിൽ നിന്ന് കുറച്ച് എടുത്ത് മാറ്റിയാൽ പിന്നെ എന്ത് ചെയ്യും. അയാൾ പറഞ്ഞു, അയാൾ അങ്ങനെ ചെയ്താൽ ഞങ്ങൾ ആ തെമ്മാടിയായ കള്ളന്റെ തലയെടുക്കും. അയാൾക്ക് അത് അങ്ങനെ എടുത്ത് മാറ്റാൻ അയാളുടെ അച്ഛന്റെ പണമൊന്നുമല്ലല്ലോ?

മനുഷ്യൻ സ്വന്തം പ്രവൃത്തികളെയും മറ്റുള്ളവരുടെ പ്രവൃത്തികളെയും എങ്ങനെയാണ് നോക്കികാണുന്നതെന്ന് ഈ ഉദാഹരണത്തിൽ നിന്ന് മനസ്സിലാക്കാം. ചുരുക്കത്തിൽ പാപത്തിന്റെ വിവക്ഷ തന്റെ സ്വന്തം വീക്ഷണത്തിൽ വിലയിരുത്തരുത്. മറ്റുള്ളവരുടെ കർമങ്ങളെ മുൻനിറുത്തി വിലയിരുത്തുമ്പോൾ മനുഷ്യന് ചെറിയ ചെറിയ പാപങ്ങളെയും മനസ്സിലാക്കാൻ കഴിയുന്നു. പിന്നെ തിന്മയെ സ്വയം നിർവചിക്കരുത്. മറ്റുള്ളവരുടേത് കണ്ട് തിന്മയുടെ നിർവചനം മനസ്സിലാക്കണം. മറ്റുള്ളവർ ചെയ്യുന്നത് കണ്ട് നിർവചനത്തെ തന്നിൽ വിലയിരുത്തുമ്പോൾ വളരെ സന്തോഷത്തോടെ താൻ ചെയ്യുന്ന അധികകാര്യങ്ങളും മറ്റുള്ളവർ ചെയ്യുമ്പോൾ വലിയ പാപമായി മനസ്സിലാക്കിയിരുന്നുവെന്ന് അറിയാൻ കഴിയും. പാപത്തിന്റെ നിർവചനം മനസ്സിലാക്കാനുള്ള ഏറ്റവും സുഗമവും ഉന്നതവുമായ രീതിയാണിത്. ഈ രീതി അവലംബിക്കുകയാണെങ്കിൽ വളരെ കുറഞ്ഞ തെറ്റുകൾ മാത്രമേ ശേഷിക്കുകയുള്ളു.

**ആത്മശുദ്ധിക്കായുള്ള ഏഴാമത്തെ മാർഗം**

മനുഷ്യൻ മനസ്സിലാക്കിയ വിഹിതവും അവിഹിതവുമായ കാര്യങ്ങളെ കുറിച്ചുള്ള വിചിന്തിന ശീലം ഉണ്ടാക്കുക. ദുഷ്ചിന്തകളെ ഹൃദയത്തിൽ നിന്ന് നീക്കം ചെയ്യണമെന്ന് ഞാൻ ആദ്യമെ പറഞ്ഞിരുന്നു, കാരണം അവ ഹൃദയത്തിൽ ഉറച്ച് ദൃഢമാകുന്നതുകൊണ്ട് നഷ്ടം സംഭവിക്കും. എന്നാൽ ഇപ്പോൾ ഞാൻ പറയുന്നത് വിഹിതവും അവിഹിതവുമായ കാര്യങ്ങൾ ഹൃദയത്തിൽ ദൃഢതരമാക്കുന്നതുകൊണ്ട് ഗുണമുണ്ട്. ഉദാഹരണത്തിന് നമസ്കാരത്തിന്റെ അനുഗ്രഹങ്ങളെയും പ്രയോജനങ്ങളെയും കുറിച്ച് ചിന്തിക്കുക. ഇതുപോലെ നോമ്പിന്റെയും മറ്റു സൽപ്രവർത്തികളുടെയും

യാഥാർഥ്യവും പ്രയോജനവും മനസിലാക്കേണ്ടതാണ്. അതേ പ്രകാരം കളവ് വ്യാജം വിശ്വാസവഞ്ചന തിന്മ എന്നിവയുടെ യാഥാർഥ്യങ്ങളെയും ദുഷ്ഫലങ്ങളെയും കുറിച്ച് ചിന്തിക്കുകയും ചെയ്യുക. ഏതെങ്കിലും വസ്തുവിനോടുള്ള സ്നേഹവും വെറുപ്പും മനുഷ്യഹൃദയത്തിൽ ഉൽഭൂതമാകുന്നത് അതിന്റെ യാഥാർഥ്യം വ്യക്തമാകുമ്പോഴാണ്. ഇതിനെ സംബന്ധിച്ച് അല്ലാഹു പറയുന്നു.

لَهُمْ قُلُوبٌ لَّا يَفْقَهُونَ بِهَا وَلَهُمْ أَعْيُنٌ لَّا يُبْصِرُونَ بِهَا وَلَهُمْ آذَانٌ لَّا يَسْمَعُونَ بِهَا

അവർക്ക് ഹൃദയങ്ങളുണ്ട്,(പക്ഷേ) അവയെക്കൊണ്ട് അവർ ഗ്രഹിക്കുന്നില്ല. അവർക്ക് കണ്ണുകൾ ഉണ്ട് (പക്ഷേ) അവയെക്കൊണ്ട് അവർ കാണുന്നില്ല. അവർക്ക് കാതുകളുണ്ട്(പക്ഷേ) അവയെക്കൊണ്ട് അവർ കേൾക്കുന്നില്ല. (അൽ അഅ്റാഫ്:180)

അതായത് ഹൃദയത്തിന്റെ കാതും കണ്ണും ഉപയോഗിക്കുന്നില്ലായെങ്കിൽ വിജയിക്കാൻ സാധിക്കുകയില്ല.

**ആത്മശുദ്ധിക്കായുള്ള എട്ടാമത്തെ മാർഗം**

മനുഷ്യന് സ്വീകരിക്കാനുള്ള കഴിവ് ഉണ്ടാകണം. കാര്യങ്ങൾ കേട്ടതിന് ശേഷം പിന്നെ പരിശ്രമിക്കാതിരിക്കരുത്. ഒരു കാര്യം കേട്ട് കഴിഞ്ഞാൽ അതിലേക്ക് ശ്രദ്ധിക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും വേണം. ഈ കാര്യം മുകളിൽ പറഞ്ഞ സൂക്തത്തിലും സൂചിപ്പിച്ചിട്ടുണ്ട്. കേട്ടിട്ടും കേൾക്കാത്ത രീതിയിലും കണ്ടിട്ടും കാണാത്ത രീതിയിലും പ്രവർത്തിക്കുന്നവർക്ക് അഭിവൃദ്ധിപെടാൻ സാധ്യല്ല.

**ആത്മശുദ്ധിക്കായുള്ള ഒമ്പതാമത്തെ മാർഗം**

ഏതെങ്കിലും കുറ്റത്തിന് താക്കീത് ലഭിക്കുമ്പോൾ അത് സഹിക്കുക. തങ്ങളുടെ തെററിനെ ചൂണ്ടികാണിക്കുമ്പോൾ പരിവർത്തനം ഉണ്ടാക്കുന്നതിന് പകരം ദേഷ്യപെടുന്നതുക്കൊണ്ടാണ് അധികം ആളുകൾക്കും പരിവർത്തനം വരുത്താൻ കഴിയാതെ പോകുന്നത്. എന്നാൽ അങ്ങനെ ചെയ്യാൻ പാടുള്ളതല്ല. തെറ്റിനെ കുറിച്ച് ഉണർത്തുമ്പോൾ അത് സഹിക്കേണ്ടതാണ്. അല്ലാഹു പറയുന്നു.

وَإِذَا قِيلَ لَهُ اتَّقِ اللَّهَ أَخَذَتْهُ الْعِزَّةُ بِالْإِثْمِ فَحَسْبُهُ جَهَنَّمُ وَلَبِئْسَ الْمِهَادُ

അല്ലാഹുവിനെ സൂക്ഷിക്കുകയെന്ന് അവരോട് പറയപ്പെടുമ്പോൾ ദുരഭിമാനം അവരെ (കൂടുതൽ) പാപത്തിൽ പിടിച്ചു നിറുത്തുന്നു.

അതുകൊണ്ട് അവർക്ക് (പ്രതിഫലമായി) നരകം മതിയായതാണ്. അത് ഏറ്റവും ചീത്തയായ സങ്കേതം തന്നെ. (അൽ ബഖറ-207)

തെറ്റ് ചൂണ്ടി കാണിക്കുന്നയാളോട് ഔദാര്യപൂർവ്വം പെരുമാറുന്നതിന് പകരം അയാളുമായി വഴക്കിടുന്നു. ആരിലെങ്കിലും വല്ല തെറ്റ് കണ്ടാൽ അങ്ങാടിയിൽ വെച്ച് പരസ്യമായി അയാളെ താക്കീത് ചെയ്യാനുള്ള അധികാരം കിട്ടിയെന്ന് ഇതിൽനിന്ന് ആരും ധരിക്കരുത്. എപ്പോഴും ഒറ്റക്ക് മാറ്റിനിർത്തിയാണ് ഉപദേശിക്കേണ്ടത്. കൂടാതെ ഉപദേശിക്കാനുള്ള കഴിവും അർഹതയും പ്രാപ്തിയും ഉപദേശിക്കുന്ന വ്യക്തിക്ക് ഉണ്ടോയെന്ന് കൂടി നോക്കുകയും വേണം. അല്ലെങ്കിൽ വിപരീതഫലമായിരിക്കും ഉണ്ടാവുക. ഒരുഭാഗത്ത് തെറ്റ് ചെയ്യുന്നവർ ശാന്തമനസ്സോടെ ഉപദേശം കേൾക്കാനും സഹിക്കാനുള്ള കഴിവ് ഉണ്ടാക്കിയെടുക്കുണം മറുഭാഗത്ത് ഉപദേശകൻ തോന്നുന്ന വരെയൊക്കെ ജനങ്ങളുടെ ഇടയിൽ അപമാനിക്കാതെ വളരെ സൂക്ഷിച്ച് പെരുമാറേണ്ടതുമാണ്.

**ആത്മശുദ്ധിക്കായുള്ള പത്താമത്തെ മാർഗം**

നിരാശ ഉണ്ടാകാൻ പാടില്ല.അല്ലാഹുവിൽ പൂർണമായും ഭരമേൽപ്പിക്കുക. ചില ആളുകൾ പരിശ്രമിച്ച് പരിശ്രമിച്ച്, ഫലം കിട്ടേണ്ട സന്ദർഭമാകുമ്പോൾ നിരാശയോടെ പിൻമാറികളയാറുണ്ട്.

ഒരു ഗുരുവിന്റെ കഥ ഇങ്ങനെയുണ്ട്, അദ്ദേഹം എല്ലാ ദിവസവും രാത്രിയിൽ എഴുന്നേറ്റ് ചില പ്രത്യേക കാര്യങ്ങൾക്ക് വേണ്ടി പ്രാർഥിക്കാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ യാദൃശ്ചികമായി അദ്ദേഹത്തെ കാണാൻ വരികയും മൂന്ന് നാല് ദിവസം അദ്ദേഹത്തിന്റെ കൂടെ തങ്ങുകയും ചെയ്തു. ഗുരു പ്രാർഥിക്കാൻ എഴുന്നേറ്റ സമയത്ത് ശിഷ്യനും ഉണർന്നു. അയാളും തന്റെതായ രീതിയിൽ പ്രാർഥനയിൽ വ്യാപൃതനായി. തന്റെ പ്രാർഥനയിൽ നിന്ന് വിരമിച്ച ഗുരു, നീ എത്ര തന്നെ ഭയഭക്തിയോടെ പ്രാർത്ഥിച്ചാലും നിന്റെ പ്രാർഥന സ്വീകരിക്കുന്നതല്ലെന്ന ഒരു അശരീരി കേട്ടു. ഇത് ഇൽഹാമിന്റെ ശബ്ദമായിരുന്നു. അത് ശിഷ്യനും കേൾക്കാൻ കഴിഞ്ഞു. ഇതിൽ ശിഷ്യൻ ആശ്ചര്യപ്പെട്ടുവെങ്കിലും മര്യാദയെ മുൻനിറുത്തി ഗുരുവിന്റെ മുന്നിൽ നിശബ്ദനായിരുന്നു. രണ്ടാമത്തെ ദിവസവും ഗുരു പ്രാർഥിക്കാൻ എഴുന്നേറ്റു, പ്രാർഥന

യിൽ മുഴുകി. അന്നും ഈ ശബ്ദം കേട്ടു. ശിഷ്യനും കേട്ടു, നിശബ്ദനായി ഇരുന്നു. മൂന്നാമത്തെ ദിവസവും ഗുരു എഴുന്നേറ്റു പ്രാർഥനയിൽ മുഴുകി. അന്നും അതേ ശബ്ദം കേട്ടു. അത് ശിഷ്യനും കേട്ടു. ശിഷ്യന് സഹിക്കാൻ കഴിഞ്ഞില്ല. അയാൾ ഗുരുവിനോട് പറഞ്ഞു ഒരു ദിവസമല്ല. രണ്ട് ദിവസമല്ല, മൂന്ന് ദിവസമായി തുടർച്ചയായി താങ്കൾ ഈ ശബ്ദം കേൾക്കുന്നു എന്നിട്ടും താങ്കൾക്ക് ഇത് നിർത്താറായില്ലേ. ഗുരു മറുപടി പറഞ്ഞു ഹേ വിഢീ! നീ ഇത്ര പെട്ടെന്ന് ഭയപ്പെട്ടു പോയോ. ഇരുപത് വർഷമായി ഞാൻ ഇത് കേട്ട് കൊണ്ടിരിക്കുകയാണ്. എന്നാൽ ഞാൻ നിരാശ പ്രകടിപ്പിക്കാറില്ല. കാരണം പ്രാർഥന ആരാധനയാണ്. ദാസന്റെ ജോലി ആരാധിക്കുകയെന്നതാണ്. ആരാധ്യൻ അല്ലാഹുവാണ്. അവന്റെ ജോലി പ്രാർഥന സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യുകയെന്നതാണ്. അവൻ അവന്റെ ജോലി ചെയ്യുന്നു ഞാൻ എന്റെ ജോലി ചെയ്യുന്നു. ഭയപ്പെട്ട്ക്കൊണ്ട് ഞങ്ങളുടെ ഇടയിൽ കയറി വരാൻ നീ ആരാണ്? ഇതു കേട്ടപ്പോൾ ശിഷ്യൻ നിശബ്ദനായി. അടുത്ത ദിവസം പ്രാർഥനക്ക് വേണ്ടി എഴുന്നേറ്റപ്പോൾ നീ പരീക്ഷണത്തിൽ പൂർണമായും വിജയിച്ചതിനാൽ നീ ചെയ്ത ഇരുപത് വർഷത്തെ പ്രാർഥനകളെല്ലാം സ്വീകരിച്ചിരിക്കുന്നു എന്ന് ഇൽഹാം ഉണ്ടായി. ഇതു കേട്ടപ്പോൾ ആ ഗുരു ശിഷ്യനോട് പറഞ്ഞു ഞാൻ നിന്റെ ഉപദേശം അനുസരിച്ച് പ്രവർത്തിച്ചിരുന്നെങ്കിൽ ഞാൻ എത്ര നഷ്ടത്തിലായി പോകുമായിരുന്നു. ഞാൻ എല്ലാം അല്ലാഹുവിൽ ഭരമേൽപിച്ചതുക്കൊണ്ട് അവസാനം അവന്റെ സാമിപ്യം എനിക്ക് കിട്ടി.

നോക്കുക ഗുരു തന്റെ ശിഷ്യന്റെ വാക്ക് കേട്ട് പ്രാർഥനകളെല്ലാം സ്വീകരിക്കാൻ വളരെ കുറച്ച് സമയം മാത്രം ബാക്കിനിൽക്കെ പ്രാർഥന ഉപേക്ഷിച്ചിരുന്നുവെങ്കിൽ എത്ര ഭയാനകമാകുമായിരുന്നു. അദ്ദേഹത്തിന്റെ എല്ലാ പരിശ്രമങ്ങളും വിഫലമാകുമായിരുന്നു. അതിനാൽ വിശ്വാസി ഒരിക്കലും നിരാശപ്പെടരുത്. സധൈര്യം മുന്നോട്ട് തന്നെ ചുവടെടുത്ത് വെക്കേണ്ടതാണ്. പരാജയപ്പെട്ടാലും ശ്രമം ഉപേക്ഷിക്കരുത്. എന്നാൽ പരാജയത്തിന്റെ കാരണം എന്താണെന്ന് ചിന്തിക്കാവുന്നതാണ്. കാരണം കണ്ടെത്തിയാൽ അത്

അകറ്റാൻ ശ്രമിക്കുക. അല്ലാഹുവിന്റെ അനുഗ്രഹത്താൽ ഒരിക്കലും നിരാശപ്പെടരുത്.

തങ്ങളുടെ കർമങ്ങൾക്ക് ഫലമുണ്ടാകാത്തതുകൊണ്ടാണ് തങ്ങൾ ശ്രമം ഉപേക്ഷിച്ചത് എന്ന് ചിലർ പറയാറുണ്ട്. ഒരു ഫലവും പ്രകടമായില്ലെങ്കിലും നിങ്ങൾ നിങ്ങളുടെ ശ്രമം തുടർന്നുക്കൊണ്ടിരിക്കുക. അവസാനം നിങ്ങൾ തീർച്ചയായിട്ടും വിജയിക്കുന്നതാണ്. അല്ലാഹുവിൽ പൂർണ്ണമായും ഭരമേൽപ്പിക്കുന്ന ഒരു വിശ്വാസി എങ്ങനെയാണ് വിജയം കൈവരിക്കുന്നത് എന്ന് അല്ലാഹു ഇപ്രകാരം വിവരിക്കുന്നു.

الَّذِينَ قَالَ لَهُمُ النَّاسُ إِنَّ النَّاسَ قَدْ جَمَعُوا لَكُمْ
فَاخْشَوْهُمْ فَزَادَهُمْ إِيمَانًا وَقَالُوا حَسْبُنَا اللَّهُ وَنِعْمَ الْوَكِيلُ (3:174)

അതായത് ജനം നിങ്ങൾക്കെതിരായി സംഘടിച്ചിരിക്കുന്നു. അതുകൊണ്ട് നിങ്ങൾ അവരെ ഭയപ്പെടുകയെന്ന് ആളുകൾ അവരോട് പറഞ്ഞപ്പോൾ അത് അവരിൽ സത്യവിശ്വാസത്തെ വർധിപ്പിച്ചു. 'ഞങ്ങൾക്ക് അല്ലാഹു മതി,അവൻ ഏറ്റവും നല്ല കാര്യനിർവഹകനാണ്' എന്ന് പറയുകയും ചെയ്തവരാണവർ.

അതായത് ആ വിജയത്തെ കുറിച്ചുള്ള പ്രവചനങ്ങൾ എവിടെയെന്ന് ചോദിച്ചുകൊണ്ട് മുസ്ലീംകളെ എതിരാളികൾ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നു. അതായത്, ഇന്ന് മുഴുലോകവും നിങ്ങൾക്കെതിരിൽ ഒരുമിച്ച് കൂടിയിരിക്കുകയാണ്. അതുകൊണ്ട് അവരെ ഭയപ്പെടുക. എന്നിങ്ങനെ അവർ പറഞ്ഞത് കൊണ്ട് മുസ്ലീംകളുടെ വിശ്വാസത്തിൽ അഭിവൃദ്ധി ഉണ്ടായി. കാരണം ശത്രുക്കൾ വളരെ ശക്തമായ രീതിയിൽ അവരുടെ മേൽ ആക്രമണം നടത്തുമെന്നും അവരെ ചവിട്ടിമെതിക്കുമെന്നും അവർക്ക് അറിവ് കിട്ടുകയുണ്ടായി, എന്നാലും അവർ വിജയിക്കുന്നതാണ്. മുസ്ലീംകൾ അവരെ ഭയപ്പെടുത്തുന്നവരോട് നൽകിയ മറുപടി ഞങ്ങളെ എതിർക്കുന്നെങ്കിൽ എതിർത്തോട്ടെ. ഞങ്ങൾക്ക് അല്ലാഹു മതിയായവനാണ്. അവൻ ഏറ്റവും നല്ല സഹായിയാണ്. അവനെ ഭരമേൽപ്പിച്ച് കഴിഞ്ഞാൽ പിന്നെ മറ്റൊന്നിനെ എന്തിന് ഭയപ്പെടണം? എത്ര കഠിനമായ ഏറ്റുമുട്ടലാണെങ്കിലും അത്ര ശക്തമായി വിശ്വാസി പിടിച്ചു നിൽക്കേ

ണ്ടതാണെന്നാണ് ഈ സൂക്തത്തിൽ നിന്ന് മനസ്സിലാകുന്നത്.

നോക്കുക, ഒരു രോഗി ഒരു പ്രാവശ്യം ചികിത്സ നടത്തിയിട്ട് ഫലം ഒന്നും കിട്ടിയില്ലെങ്കിൽ പിന്നെ ചികിത്സ തന്നെ ഉപേക്ഷിച്ചു കളയുമോ? മറിച്ച് ശരിയായ ചികിത്സ കിട്ടുന്നതുവരെ അല്ലെങ്കിൽ മരണം വരെ തുടർച്ചയായി ചികിത്സ നടത്തിക്കൊണ്ടിരിക്കും. ഇതേ പ്രകാരം ആത്മീയരോഗം ബാധിച്ചവരും ചെയ്യേണ്ടതാണ്. വലിയ രോഗമാണെങ്കിൽ അതിന്റെ ശമനത്തിനായി പൂർവാധികം പരിശ്രമിക്കേണ്ടതാണ്. പരിശ്രമത്തിൽ വിജയിച്ചാൽ പിന്നെ എല്ലാം കരഗതമായി. ഇനി പരിശ്രമത്തിനിടെ മരിച്ച് പോയാൽ തന്നെ അല്ലാഹു ആ പരിശ്രമത്തിന് പകരമായി ഏതെങ്കിലും തരത്തിൽ അനുഗ്രഹങ്ങൾ ചൊരിയുന്നതാണ്. എന്നാൽ പരിശ്രമം ഉപേക്ഷിച്ച അവസ്ഥയിൽ മരിച്ചു പോയാൽ പിന്നെ ശിക്ഷയല്ലാതെ മറ്റെന്ത് പ്രതീക്ഷിക്കാനാണ്? അതിനാൽ മനുഷ്യൻ നിരാശനാകാതെയും വിട്ട് കളയാതെയും പരിശ്രമത്തിൽ തന്നെ വ്യാപൃതനായിക്കൊണ്ടിരിക്കേണ്ടതാണ്.

സ്കൂളിലെയും, കോളേജിലെയും വിദ്യാർഥികൾ സ്ഥിരതകൊണ്ട് മാത്രം വിജയം കൈവരിച്ചിട്ടുള്ളതായി കാണാൻ കഴിയും. ഒരു ഹിന്ദു സുഹൃത്ത് ഏഴ് വർഷത്തോളം തുടർച്ചയായി പരീക്ഷയിൽ തോറ്റതായി ഞാൻ കേട്ടിട്ടുണ്ട്. അവസാനം അദ്ദേഹം എഴുതിയ പരീക്ഷയിൽ അയാളുടെ മകനും കൂടെ പങ്കെടുത്തിരുന്നു. എന്നാൽ അതിൽ അയാൾ ലജ്ജിച്ചില്ല. അവസാനം അയാൾ വിജയിച്ചു. അതിനാൽ പരിഭ്രമിക്കാൻ പാടുള്ളതല്ല.

തന്റെ ആത്മാവിനെ മോശമായി ചിത്രീകരിച്ചുക്കൊണ്ട് അധമാനാണെന്ന് ചിന്തിക്കരുത്. ഞാൻ അഹങ്കാരത്തിന്റെ അധ്യാപനമല്ല നൽകുന്നത്. സ്ഥിരനിഷ്ഠയുടെ അധ്യാപനമാണ് നൽകുന്നത്. ഞങ്ങൾക്ക് ഇന്ന ജോലി ചെയ്യാൻ കഴിയില്ലെന്ന് പറയരുത്. മറിച്ച് അല്ലാഹു എല്ലാ കഴിവുകളും ഞങ്ങൾക്ക് നൽകിയിട്ടുണ്ടെന്ന് പറയുക.

വിശ്വാസിയുടെ പ്രതാപത്തെ കുറിച്ച് അല്ലാഹു പറയുന്നു.

مِنَ الْمُؤْمِنِينَ رِجَالٌ صَدَقُوا مَا عَاهَدُوا اللَّهَ عَلَيْهِ فَمِنْهُم مَّن قَضَىٰ نَحْبَهُ وَمِنْهُم مَّن يَنتَظِرُ

ബദർ യുദ്ധത്തിൽ പങ്കെടുക്കാൻ സാധിച്ചിരുന്നെങ്കിൽ ഞാനും

നല്ല രീതിയിൽ യുദ്ധം ചെയ്യുമായിരുന്നുവെന്ന് ഒരിക്കൽ ഒരു സഹാബി പറഞ്ഞതായി ഹദീസിൽ വന്നിട്ടുണ്ട്. ഹൃദയത്തിൽ നിന്ന് പുറപ്പെടുന്ന ഇങ്ങനെയുള്ള വാക്കുകൾ വാസ്തവത്തിൽ സത്യസന്ധമായ ആഗ്രഹത്തിന്റെ ഫലമായിട്ടായിരിക്കും. ഇതിന് അഹങ്കാരമെന്നല്ല പറയുന്നത്. മറിച്ച് അവരുടെ അവസ്ഥ മൂടികിടക്കുന്ന കനലുകളിൽ നിന്ന് ഉയർന്നുകൊണ്ടിക്കുന്ന പുകയോട് ഉപമിക്കാവുന്നതാണ്. ഈ സഹാബിയുടെ അവസ്ഥയും അത്തരത്തിലുള്ളതായിരുന്നു. ആ സഹാബി ഉഹദ് യുദ്ധത്തിൽ പങ്കെടുത്തിരുന്നു. നബി (സ)യെ ശഹീദാക്കിയിരിക്കുന്നുവെന്ന വാർത്ത പ്രചരിച്ചപ്പോൾ ഹദ്റത്ത് ഉമർ (റ) വളരെ സങ്കടപ്പെട്ടുകൊണ്ട് ഒരു സ്ഥലത്ത് ഇരുന്നു പോയി. എന്തു സംഭവിച്ചുവെന്ന് ഈ സഹാബി അപ്പോൾ അദ്ദേഹത്തോട് ചോദിച്ചു. ഹദ്റത്ത് ഉമർ(റ)ന്റെ അടുത്ത് മറ്റൊരു സഹാബിയും ഹദ്റത്ത് ഉമർ (റ)നെ പോലെ തന്നെ തലകുനിച്ച് ഇരിപ്പുണ്ടായിരുന്നു. നബി(സ) ശഹീദായിരിക്കുന്നുവെന്ന് ആ സഹാബി മറുപടി പറഞ്ഞു. അപ്പോൾ അദ്ദേഹം പറഞ്ഞു നബി(സ) ശഹീദായെങ്കിൽ യുദ്ധം ചെയ്യേണ്ട അവസരമാണ് ഇത്. അല്ലാതെ പിന്നെ ലോകത്ത് ജീവിച്ചിരിക്കുന്നത് എന്തിനാണ്. ഇത് പറഞ്ഞ് കൊണ്ട് അദ്ദേഹം ശത്രുക്കളുടെ മേൽ ചാടിവീണു. അങ്ങനെ യുദ്ധം ചെയ്ത് വീരമൃത്യു വരിച്ചു. അദ്ദേഹത്തിന്റെ മൃതശരീരത്തിൽ എഴുപതോളം മുറിപ്പാടുകൾ കാണപ്പെട്ടിരുന്നു.
ചുരുക്കത്തിൽ മറ്റുള്ളവരെ കുറിച്ച് തെറ്റായി ഊഹിക്കുന്നത് തിന്മയാകുന്നത് പോലെ തന്നെ സ്വന്തം ആത്മാവിനെ കുറിച്ചും തെറ്റായി ഊഹിക്കുന്നതും ശരിയല്ലെന്ന് മാത്രമല്ല പാപവുമാകുന്നു. അല്ലാഹുവിൽ വിശ്വാസം അർപ്പിച്ചുക്കൊണ്ട് പിശാചിനെ ഒരിക്കലും തന്റെ മേൽ വിജയം പ്രാപിക്കാൻ അനുവദിക്കുകയില്ലെന്ന് ഹൃദയംക്കൊണ്ട് അംഗീകരിക്കേണ്ടതാണ്.

നിരാശപ്പെടുക, തന്റെ ആത്മാവിനെ കുറിച്ച് തെറ്റായി ഊഹിക്കുക എന്നതും അഹങ്കാരവും തമ്മിൽ വ്യത്യാസം ഉണ്ട്. ആദ്യം പറഞ്ഞത് എന്നും വരാൻ സാധ്യതയുള്ള സംഭവവികാസങ്ങളുമായി ബന്ധപ്പെട്ട് കിടക്കുന്നു. രണ്ടാമത് പറഞ്ഞ കാര്യം കഴിഞ്ഞ കാലത്തെയാണ് പൊതുവായി സൂചിപ്പിക്കുന്നത്.

ആത്മപ്രശംസകനും അഹങ്കാരിയും ആയ മനുഷ്യൻ പ്രയത്നിക്കുമ്പോൾ വളരെ പെട്ടെന്ന് ഭയപ്പെട്ടു പോകുന്നു. എന്നാൽ പ്രയത്നം കഴിയുമ്പോൾ അഹങ്കരിക്കുന്നു. എന്നാൽ തന്റെ നഫ്സിനോട് ദുർഭാവന വെച്ച് പുലർത്താത്ത, എല്ലാം അല്ലാഹുവിൽ ഭരമേൽപ്പിക്കുന്ന ഒരാൾ പ്രയത്നിക്കാത്തപ്പോഴും തന്റെ പ്രതീക്ഷ കൈവിടാതെ നിലനിർത്തും. എന്നാൽ പ്രയത്നം കഴിഞ്ഞാൽ അതിനെ പറ്റി സ്മരിക്കുക പോലും ചെയ്യുകയില്ല.

**ആത്മശുദ്ധിക്കായുള്ള പതിനൊന്നാമത്തെ മാർഗം**

ചില ആളുകൾ ചില പാപങ്ങളെ വലുതും ചിലതിനെ ചെറുതും എന്ന് നിശ്ചയിച്ചിരിക്കുകയാണ്. അവയിൽ നിന്ന് രക്ഷ നേടാൻ ശ്രദ്ധിക്കാറുമില്ല. പാപംചെറുതും വലുതും എന്നൊന്നില്ലെയെന്നാണ് ഖുർആനിൽ നിന്ന് മനസ്സിലാകുന്നത്. പാപചിന്ത വരികയും എന്നിട്ട് അത് പ്രാവർത്തികമാക്കാതിരിക്കുകയുമാണെങ്കിൽ വിശുദ്ധഖുർആന്റെ അടിസ്ഥാനത്തിൽ അത് ചെറിയ പാപമാകുന്നു. അത് പ്രാവർത്തികമാക്കിയാൽ വലിയ പാപമാകുന്നു. ചെറുതും വലുതും എന്ന സാങ്കേതിക പ്രയോഗങ്ങൾ ജനങ്ങൾ സ്വയം ഉണ്ടാക്കിയതാണ്. ഈ അർഥത്തിൽ വിശുദ്ധ ഖുർആനിൽ എവിടെയും പ്രതിപാദിച്ചിട്ടില്ല. അതുകൊണ്ട് ഒരു പാപത്തെയും ചെറുതായി ഗണിക്കരുത്. ചെറുതാണെന്ന് ധരിച്ചാൽ അതിനെ വക വെക്കുകയില്ല.

താൻ വലിയ ധീരനാണെന്ന് വിചാരിച്ചിരുന്ന ഒരാൾ കൈയിൽ സിംഹത്തിന്റെ പച്ച കുത്തിക്കുന്നതിനു വേണ്ടി അത് കുത്തുന്നയാളുടെ അടുത്ത് പോയി. തന്റെ കൈയിൽ സിംഹത്തിന്റെ പച്ച കുത്താൻ പറഞ്ഞു. പച്ച കുത്താൻ തുടങ്ങിയപ്പോൾ വേദനിച്ചു. അയാൾ ചോദിച്ചു: എന്താണ് കുത്തുന്നത്? പറഞ്ഞു സിംഹത്തിന്റെ വലത് ചെവി കുത്തുകയാണ്. അയാൾ ചോദിച്ചു സിംഹത്തിന് ചെവിയില്ലെങ്കിൽ സിംഹമാവുകയില്ലെ? കുത്തുന്ന ആൾ പറഞ്ഞു: അതെ സിംഹമാകുന്നതാണ്. എന്നാൽ അത് വിട്ട് കളയുക. മറ്റു ഭാഗങ്ങൾ കുത്താൻ തുടങ്ങുക. അങ്ങനെ, വീണ്ടും അയാൾ കുത്താൻ തുടങ്ങിയപ്പോൾ ചോദിച്ചു ഇപ്പോൾ എന്താണ് കുത്തുന്നത്. അയാൾ പറഞ്ഞു ഇടത് ചെവിയാണ്. ഇത് ഇല്ലാ

യെങ്കിൽ സിംഹം ആവുകയില്ലെ? എന്ന് അയാൾ ചോദിച്ചു. കുത്തുന്ന ആൾ പറഞ്ഞു ആകുന്നതാണ്. എന്നാൽ അതും വിട്ട് കളഞ്ഞ് അടുത്തത് ചെയ്യുക. ചുരുക്കത്തിൽ ഓരോ പ്രാവശ്യവും അയാൾ ഇങ്ങനെ പറഞ്ഞ് കൊണ്ടേയിരുന്നു. അവസാനം പച്ച കുത്തുന്ന ആൾ പറഞ്ഞു സിംഹത്തിന്റെ ഒന്നും തന്നെ അവശേഷിച്ചിട്ടില്ല. അതിനാൽ നിങ്ങൾക്ക് പോകാം.

ചില ആളുകളുടെ കർമങ്ങളുടെ അവസ്ഥ ഇതുപോലെയാണ്. അവർ എല്ലാ കാര്യങ്ങളും വളരെ നിസാരമായി ഗണിച്ചുക്കൊണ്ട് ഒന്നും തന്നെ അവശേഷിക്കാത്ത നിലയിൽ വിട്ടു കളയുന്നു. അങ്ങനെ നിങ്ങൾ ചെയ്യരുത്. ഒന്നാമതായി ഞാൻ പറയുന്നത് ഒരു കാര്യവും ചെറുതല്ല. രണ്ടാമതായി നാം മനസ്സിലാക്കേണ്ടത് ഒരു പ്രവർത്തി മറ്റൊരു പ്രവർത്തിക്ക് പ്രേരകമാകുന്നതാണ്. ഒരു തിന്മ മറ്റൊരു തിന്മക്ക് ഹേതുവാകുന്നതുപോലെ ഒരു നന്മ മറ്റൊരു നന്മക്ക് ചാലകശക്തിയായി തീരുന്നു.അതിനാൽ തിന്മയെയും നന്മയെയും ചെറുതായി കാണരുത്.

ഹദ്റത്ത് അനസ്(റ)ന്റെ ഒരു നിവേദനം വന്നിട്ടുണ്ട് നബി(സ)ക്ക് ശേഷം ഇസ്‌ലാം മതം സ്വീകരിച്ചവരെ ഒരിക്കൽ സംബോധന ചെയ്തുകൊണ്ട് അദ്ദേഹം പറഞ്ഞു: നിങ്ങൾ ചില തിന്മകൾ അത് ചെറുതാണെന്ന് വിചാരിച്ച് ചെയ്യുന്നുണ്ട്. എന്നാൽ നബി(സ)യുടെ കാലത്ത് അത് ചെയ്യുന്നത് മരണമായിട്ടാണ് മനസ്സിലാക്കിയിരുന്നത്. ഇതുപോലെ നബി (സ) ഒരു ശ്മശാനത്തിന്റെ അരികിലൂടെ നടന്ന് പോവുകയായിരുന്നു. അവിടെ രണ്ട് ഖബറുകളെ ചൂണ്ടിക്കൊണ്ട് നബി(സ) പറഞ്ഞു ഈ രണ്ട് ഖബർവാസികൾക്ക് വളരെ ചെറിയ തെറ്റ് കാരണത്താലാണ് ശിക്ഷ കിട്ടിക്കൊണ്ടിരിക്കുന്നത്. വാസ്തവ ത്തിൽ അവ വലുതായിരുന്നു. ഇവയിൽ നിന്ന് വളരെ എളുപ്പത്തിൽ രക്ഷപെടാൻ കഴിയുന്ന വിധത്തിൽ അത് ചെറുതായിരുന്നു. എന്നാൽ നരകത്തിൽ കൊണ്ടെത്തിക്കുന്നതിന് കാരണമായതുകൊണ്ട് അത് വലിയ തിന്മയുമായിരുന്നു. അവരിൽ ഒരാൾ മൂത്രം ഒഴിക്കുമ്പോൾ തുള്ളികൾ തെറിക്കാതെ സൂക്ഷിക്കുമായിരുന്നില്ല. രണ്ടാമത്തെ ആൾ ഏഷണിക്കാരനായിരുന്നു. അതിനാൽ ഒരു കാര്യവും ചെറുതല്ല. ചെറുതും വലുതും ആപേക്ഷി

കമാണ്. വളരെ വലിയതും വിഷമകരവുമായ ഒരു കാര്യം മനുഷ്യന് ചെയ്യാൻ സാധിക്കുമ്പോൾ അത് അവനെ സംബന്ധിച്ചിടത്തോളം ചെറുതാണ്. എന്നാൽ വളരെ നിസ്സാരമായ ഒരു പ്രവൃത്തി അവന് ചെയ്യാൻ കഴിയുന്നില്ലെങ്കിൽ അത് അവന് വലുതുമാണ്. ഉദാഹരണത്തിന്, നമസ്കരിക്കുകയും നോമ്പ് നോൽക്കുകയും സക്കാത്ത് കൊടുക്കുകയും ഹജ്ജ് നിർവഹിക്കുകയും ചെയ്യുന്ന ഒരാൾ അസഭ്യം പറയുന്നതിൽ നിന്ന് വിട്ടു നിൽക്കാൻ സാധിക്കുന്നില്ലെങ്കിൽ അയാളെ സംബന്ധിച്ചെടുത്തോളം അതായിരിക്കും വലിയ തിന്മയാകുന്നത്. ഏതു നന്മയാണോ മനുഷ്യന് കരസ്ഥമാക്കാൻ സാധിക്കാത്തത് അത് അവനെ സംബന്ധിച്ച് വലിയ ഭാരിച്ചതാണ്. സ്വാഭാവികമായി മനുഷ്യന് ചെയ്യാൻ സാധിക്കുന്ന കാര്യങ്ങൾക്ക് പ്രതിഫലം കിട്ടുകയില്ലെന്ന് ഹദ്റത്ത് മസീഹ് മൗഊദ് (അ) പറഞ്ഞിട്ടുണ്ട്. ആത്മാവി(നഫ്സ്) ന്റെ പ്രലോഭനത്തിന് വിധേയനായി പ്രവർത്തിക്കാൻ കഴിവുണ്ടായിരിക്കെ, അതിൽ നിന്ന് വിട്ടു നിൽക്കുമ്പോഴാണ് പ്രതിഫലം ലഭിക്കുന്നത്.ഉദാഹരണത്തിന് ലൈംഗീക ശക്തിയില്ലാത്ത ഒരാൾ ഞാൻ വ്യഭിചരിക്കുകയില്ലെന്ന് പറഞ്ഞാൽ അത് നന്മയല്ല. എന്നാൽ അവന് ഏഷണി പറയുന്ന സ്വഭാവം ഉണ്ടെങ്കിൽ അത് അകറ്റി കളയുകയാണെങ്കിൽ അത് നന്മയാണ്. ഇതുപോലെ ഒരാളിൽ കാണപ്പെടുന്ന തിന്മയെ ഉപേക്ഷിക്കലാണ് നന്മ. കാരണം അയാളെ സംബന്ധിച്ച് അതാണ് അയാളുടെ വലിയ പാപം.

ഇർഫാനെ ഇലാഹി എങ്ങനെയാണ് കരസ്ഥമാക്കാൻ കഴിയുക എന്നതിനെ കുറിച്ച് ചുരുക്കി ഞാൻ വിവരിച്ചു. ഈ കാര്യങ്ങൾ അനുസരിച്ച് നിങ്ങൾ പ്രവർത്തിക്കുകയാണെങ്കിൽ ഇൻശാ അല്ലാഹ് വളരെ നല്ല ഗുണം എടുക്കാൻ കഴിയുന്നതാണ്. ഇനി ഇർഫാനെ ഇലാഹിയുടെ രണ്ടോ മൂന്നോ അടയാളങ്ങൾ വിവരിക്കുകയാണ്, അധികം വിവരിക്കാൻ സമയമില്ല.

## ഇർഫാനെ ഇലാഹിയുടെ അടയാളങ്ങൾ

ഇർഫാനെ ഇലാഹിയുടെ അടയാളങ്ങൾ രണ്ട് തരത്തിലുണ്ട് ഒന്ന് ആന്തരികം, രണ്ട് ബാഹ്യം. ബാഹ്യമായ അടയാളത്തെ പറ്റി ഹദീഥിൽ വന്നിട്ടുണ്ട്. അതായത് ഐച്ഛീകമായ ആരാധനയിലൂടെ അല്ലാഹു അവന്റെ കൈയും, കാലും,നാവും, ആയിത്തീരുന്ന വിധ

ത്തിൽ മനുഷ്യൻ അല്ലാഹുവിന്റെ സാമിപ്യം കരസ്ഥമാക്കുന്നു. ഇതിൽ നിന്ന് മനസ്സിലാകുന്നത് നിർബന്ധമായ ആരാധന കർമ്മങ്ങൾ നിർവഹിക്കുന്നവർക്ക് ഇർഫാനെ ഇലാഹി കരസ്ഥമാവുകയില്ല. അതിന് ഐച്ഛീകമായ കർമങ്ങൾ അനിവാര്യമാണ്. തദനന്തരം അല്ലാഹു അവന്റെ കൈയും കാലും മൂക്കും ചെവിയും നാവും ഒക്കെ ആയിത്തീരുന്ന വിധത്തിൽ ജ്ഞാനം കരസ്ഥമാകുന്നു. അവൻ എന്ത് പ്രവൃത്തി ചെയ്താലും അത് അല്ലാഹുവിന്റെ പ്രവൃത്തി ആയിത്തീരുന്നുവെന്ന് സാരം. അതായത് അല്ലാഹുവിന്റെ പ്രവൃത്തിയെ ആർക്കും തടയാൻ സാധ്യമല്ല. അത് പൂർത്തിയാവുക തന്നെ ചെയ്യും. ഇതുപോലെ അവന്റെ ജോലിയെ ആരാലും തടസ്സപെടുത്താനും സാധ്യമല്ല. തീർച്ചയായിട്ടും പൂർത്തിയാകുന്നതാണ്. അവന്റെ പിടിയിൽ ആരെങ്കിലുംഅകപ്പെട്ടാൽ പിന്നെ അവന് രക്ഷയില്ല. അവൻ കേൾക്കുന്ന പ്രാർഥനകൾ, അവൻ അംഗീകരിച്ചുകൊടുക്കുകയും ചെയ്യുന്നു. ആരിലാണോ തന്റെ ശ്രദ്ധ പതിപ്പിക്കുന്നത് അയാൾ സമുദ്ധരിക്കപ്പെടുന്നു. എന്ത് പറഞ്ഞാലും സത്യം മാത്രമെ പറയൂ. കാരണം وَمَا يَنطِقُ عَنِ الْهَوَى إِنْ هُوَ إِلَّا وَحْيٌ يُوحَى എന്നതിന്റെ സാക്ഷാൽക്കാരമായിത്തീരുന്നു. അവന്റെ പിടുത്തം വളരെ കാഠിന്യതരമാണ്. അവന്റെ പിടിയിൽ അകപ്പെടുന്നവന് പിന്നെ രക്ഷപെടാൻ സാധ്യമല്ല. അല്ലാഹുവിന്റെ ഗുണങ്ങൾ മനുഷ്യനിൽ സന്നിവേശിപ്പിക്കുമ്പോൾ അല്ലാഹുവിന്റെ കർമങ്ങളും അവൻ മുഖേന നിലനിൽക്കുന്നു എന്നതാണ് ഇർഫാൻ കരസ്ഥമായി എന്ന തിന്റെ അർഥം. ദിവ്യതേജസ് ജനങ്ങൾ കാണുമാറ് അല്ലാഹു അവനെ നയിക്കുകയും അവനെകൊണ്ട് പ്രവർത്തിപ്പിക്കുകയും ചെയ്യുന്നു. ആ തേജസ് കണ്ടുകൊണ്ട് ചില വിഡ്ഢികൾ അയാൾ ദൈവം തന്നെയാണെന്ന് പറയുകയും ചെയ്യുന്നു.

ഈ അവസ്ഥ വരെ എത്തിചേരുന്നതിന് മനുഷ്യന് ആന്തരികമായി ചില പരിവർത്തനങ്ങൾ ഉണ്ടാകുന്നു. ഒന്നാമതായി തിന്മകളെ കുറിച്ചുള്ള അറിവ് ലഭിക്കുന്നു. ചിലപ്പോൾ പ്രത്യക്ഷത്തിൽ ഒരു കാര്യം ചീത്തയായി തോന്നുകയില്ല. എന്നാൽ അതവൻ ചെയ്യാൻ തുടങ്ങുമ്പോൾ ചീത്തയാണെന്ന് അറിഞ്ഞുകൊണ്ട് അവൻ അതിനെ ഉപേക്ഷിക്കുന്നു. ചില സമയങ്ങളിൽ അയാൾ ഒരു കാര്യം

ചീത്തയായി മനസ്സിലാക്കിക്കൊണ്ട് വിട്ട് കളയാൻ തുടങ്ങുമ്പോൾ അത് നല്ലതാണെന്ന ജ്ഞാനം നൽകപ്പെടുന്നു. അല്ലാഹുവിന് നന്മ യെയും തിന്മയെയും കുറിച്ച് അറിവ് ഉള്ളതുപോലെ ദാസൻമാർക്കും അറിവ് പ്രദാനം ചെയ്യുന്നുവെന്നതാണ് ദൈവീകജ്ഞാന(ഇർഫാ നെ ഇലാഹി)ത്തിന്റെ ആദ്യഘട്ടം. എന്നാൽ മറ്റുള്ളവർക്ക് ഇത് കരസ്ഥമാവുകയില്ല. നബി(സ) മറ്റുള്ളവർ നിർവഹിച്ച അതേ ന മസ്കാരവും നോമ്പും തന്നെയാണ് നിർവഹിച്ചിരുന്നത്. എന്നാൽ നബി(സ) കരസ്ഥമാക്കിയ സ്ഥാനം മറ്റുള്ളവർക്ക് ഒരിക്കലും കരസ്ഥമായില്ല. സാധാരണ ജനങ്ങൾ കാണുന്ന നന്മകളുടെ പി ന്നിൽ മറ്റ് നന്മകളെയും നബി(സ) ദർശിച്ചിരുന്നു എന്നതാണ് ഇതിനു കാരണം. അത് അദ്ദേഹം പ്രാവർത്തികമാക്കുകയും ചെയ് തിരുന്നു.

അതുപോലെ സാധാരണ ജനങ്ങൾ കാണുന്ന തിന്മകളുടെ പിന്നിൽ മറ്റു തിന്മകളെയും നബി(സ) കണ്ടിരുന്നു. അതിൽ നിന്ന് നബി(സ) വിട്ട് നിൽക്കുമായിരുന്നു. അതുകൊണ്ടാണ് മറ്റുള്ളവർക്ക് കരസ്ഥ മാകാതിരുന്ന സ്ഥാനം നബി(സ) ക്ക് കരഗതമായത്. പ്രത്യക്ഷമായ നന്മയുടെയും തിന്മയുടെയും പിന്നിൽ വിവരിക്കാൻ സാധിക്കാത്ത നന്മയും തിന്മയും കാണാവുന്നതാണ്. അവയെ മനസ്സിലാക്കാൻ അല്ലാഹുവിന്റെ ഭാഗത്തു നിന്ന് പ്രത്യേകം കഴിവ് നൽകപ്പെടുന്ന വർക്ക് മാത്രമേ അതിനെ പറ്റി മനസ്സിലാൻ സാധിക്കുകയുള്ളൂ. ഒരു പ്രാവശ്യം അത് കിട്ടി കഴിഞ്ഞ് അതനുസരിച്ച് പ്രവർത്തിച്ചാൽ പിന്നെ അത് അധികരിച്ചുക്കൊണ്ടിരിക്കും. ദിനംപ്രതി അഭിവൃ ദ്ധിപ്പെട്ടുക്കൊണ്ടിരിക്കും. ഇർഫാന്റെ ചെറിയ തലമാണ് ഇത്. തിന്മ കളെ മാത്രം പ്രകടമാക്കിക്കൊണ്ടിരിക്കുമെന്നതാണ് ഇതിന്റെ അടു ത്ത പടി. മറ നീക്കാതെ കാണാൻ കഴിയാത്ത, ഗോപ്യമായ ഒരു തിന്മയുടെ ഇനം കൂടിയുണ്ട്. എന്നാൽ, മുമ്പിലുണ്ടായിരിക്കെ നമു ക്കറിയാൻ കഴിയാത്ത മറ്റൊരു തരത്തിലുള്ള തിന്മയുണ്ട്. ഉദാഹ രണത്തിന് പന്നി ഇറച്ചി ആട്ടിറച്ചിയാണെന്ന് വിളിച്ച് പറഞ്ഞാ ലും,അല്ലെങ്കിൽ ആ ഇറച്ചി ആടിന്റേതാണെങ്കിൽ പോലും അത് തിന്നാൻ അനുവദനീയമല്ലാത്തതായിരിക്കുമെന്ന് അറിയാൻ കഴി യുമോ?

ഇങ്ങനെയുള്ള കാര്യങ്ങളെ കുറിച്ചുള്ള അറിവ് നൽകപ്പെടുന്നു. ഇർഫാൻ കരസ്ഥമായിട്ടുള്ള ആളുകളുടെ മുന്നിൽ ഇത്തരം വസ്തുക്കൾ വരുമ്പോൾ അവരുടെ ഹൃദയത്തിൽ ഒരു പ്രത്യേക തരം ചലനം അല്ലെങ്കിൽ നീരസം സംജാതമാകുന്നു. അതിൽ അവർ കാര്യം മനസിലാക്കുന്നു. ഒരു ഭക്തൻ വളരെയധികം ആളുകളുടെ കൂടെ ഭക്ഷണം കഴിക്കാൻ ഇരുന്നു. എന്നാൽ ആരോടും ഒന്നും പറയാതെ അദ്ദേഹം അവിടെ നിന്ന് എഴുന്നേറ്റ് പോയി. ഇത് കണ്ട് മറ്റുള്ളവരും കഴിക്കാതെ അത് ഉപേക്ഷിച്ചു. എഴുന്നേറ്റ് പോകാനുള്ള കാരണം അദ്ദേഹത്തോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു എനിക്ക് ആ ഭക്ഷണം കഴിക്കാൻ ഒരു പ്രത്യേകതരം താൽപര്യം ഉണ്ടായി. അതുകൊണ്ട് അതിൽ എന്തെങ്കിലും ന്യൂനത ഉണ്ടാകുമെന്ന് ഞാൻ മനസ്സിലാക്കി. അതിനാൽ ഞാൻ എഴുന്നേറ്റ് പോന്നു. ഇങ്ങനെയുള്ള വ്യക്തികളെ അല്ലാഹു ഈ രീതിയിൽ സംരക്ഷിച്ചു നിർത്തുന്നു. അവരുടെ ആത്മാവ് അവരുടെ നിയന്ത്രണത്തിൽ തന്നെ നിൽക്കുന്നു. എന്നാൽ അയാളുടെ ആത്മാവ്  മുസ്‌ലിം ആയിരിക്കുകയില്ല. മറിച്ച്  ഇത് തിന്മയാണെന്ന് അവർ തങ്ങളുടെ ആത്മാവി (നഫ്സ്)ന്റെ അഭിനിവേശത്തിൽ നിന്നാണ് മനസിലാക്കുന്നത്. എന്നാൽ ഇതിനെക്കാൾ ഉയർന്ന പദവിയിൽ ഉള്ളവരുടെ ആത്മാവ് ശുദ്ധീകരിക്കപ്പെട്ടിരിക്കും. അവരുടെ മുന്നിൽ ഏതു തരത്തിലുള്ള തിന്മയെ സമർപ്പിച്ചാലും ഉടനെ പ്രതികരിക്കും.

بہر رنگے کہ خواہی جامہ مے پوش
من انداز قدت را مے شناسم

അതായത്,എത്ര തന്നെ മറഞ്ഞിരുന്നാലും, മനുഷ്യൻ നന്മയെ നന്മയായും തിന്മയെ തിന്മയായും നോക്കി കാണുന്ന ഇർഫാന്റെ അവസാനസ്ഥാനമാകുന്നു ഇത്. നിങ്ങൾ ആരാണെന്ന് അവരോട് ചോദിക്കേണ്ട കാര്യമില്ല. മറിച്ച് ലോകം അവരെ സ്വയം മനസ്സിലാക്കുന്നു.

അല്ലാഹു ഈ കാര്യങ്ങളെ മുൻനിറുത്തി പ്രവർത്തിക്കാൻ നിങ്ങൾക്ക് സൗഭാഗ്യം തന്നരുളുമാറാകട്ടെ. അവന്റെ ഇർഫാൻ കൊണ്ട് ധന്യമാക്കട്ടെ.

# IRFAN-E-ILAHI

***By***

**Hadhrat Mirza Basheeruddin Mahmood Ahmad**
**Khalifatul Masih IInd-Muslih-e-Maud[ra]**

This is the English rendering of the lecture delivered by Hadhrat Mirza Bashiruddin Mahmood Ahmadra, the Promised son of the Holy founder of the Ahmadiyya Muslim Jama'at Hadhrat Mirza Ghulam Ahmad sahib of Qadian, the Promised Messiahas on 16th March 1919, on His Holiness to occasion of Jalsa Salana Qadian. It was the practice of His Holiness to deliver an intellectual Lecture in the second day of Jalsa Salana. Huzur delivered this lecture at the age of 30.

Although Huzur was very much sick while delivering this Lecture, but by the divine support of Allah Almighty, Huzur delivered his Lecture on an important and sensitive topic that is Perception of Allah (Irafan-e-Ilahi)

This Lecture shows a true understanding of the relationship between Allah, the Creator and the Human beings in search of Him. It is replete with points of wisdom on how we can purity our deeds and attain true knowledge about Allah and strive to perceive him with all our efforts. It is a treasure that will benefit all those who search for a living God.

This speech has inspired and motivated every individual towards spiritual development.

*Published by*
Majlis Ansarullah Bharat
Aivan-e-Ansar, Qadian-143516, Punjab, India
Email: ansarullahbharat@gmail.com